# ഭാഷാപോഷിണി

## ചിത്രമാസിക

### THIRUNAL SPECIAL.



*Long Live His Gracious Highness*
*The Maharaja of Travancore.*

Price As 2. | 14th: Thulam 1116. | വില രണ്ടണ

# ഭാഷാപോഷിണി

## ചിത്രമാസിക.

പുസ്തകം 45 } തിരുനാൾ വിശേഷാൽപ്രതി { ലക്കം 3


## നമ്മുടെ രാജകുടുംബം

### വിജയപ്രാർത്ഥന.

മേടം വായ്ക്കുന്ന വേണാ-
ട്ടിന്നുമുഴവനി,താ,
ചിത്തിരത്തമ്പുരാൻ തൻ
പാദാംഭോജം പതിഞ്ഞു,-
പരിമിതപതിനോ-
ടൊമ്പതൊക്കുംവയസ്സിൽ;
ഭൂതിസ്ഥൈര്യായിച്ചിരം വാ-
ണരുൾക പരിണത-
പ്രജ്ഞനീയൌവനസ്ഥൻ,
നീതിക്കുണ്ടുള്ള തേജ-
സ്വിനിയിളയമഹാ-
റാണിതന്നാദ്യപുത്രൻ!

വള്ളത്തോൾ



### വഞ്ചീശമംഗളം.

വഞ്ചിഭൂമിപതേ ചിരം
സഞ്ചിതാഭം ജയിക്കേണം.
ദേവദേവൻ ഭവാ—നെന്നും
ദേഹസൌഖ്യം വളർത്തേണം (വ)
ത്വച്ചരിതമെന്നും—ഭൂമൌ
വിശ്രുതമായ് വിളങ്ങേണം. (വ)
മർത്ത്യമനമേതും—ഭവൽ-
പത്തനമായ് ഭവിക്കേണം. (വ)
താവകമാം കുലം—മേന്മേൽ
ശ്രീവളർന്നുല്ലസിക്കേണം. (വ)
മാലകററിച്ചിരം—പ്രജാ-
പാലനം ചെയ്തരുളേണം. (വ)







# മംഗളോപഹാരം.

പ്രജാഹിതൈകതാനനായ നമ്മുടെ മഹാരാജാവു തിരുമനസ്സിലേക്കു് ഇരുപത്തെട്ടു തിരുവയസ്സു തികയുന്ന ഈ മംഗളസന്ദർഭം, രാജഭക്തരിൽ അദ്വിതീയരായ തിരുവിതാംകൂർ ജനസഞ്ചയത്തെ ആഹ്ലാദഭരിതരാക്കിച്ചെയ്തിരിക്കുന്നു. തിരുമേനി 1931-ൽ സിംഹാസനാരോഹണം ചെയ്തതിനു ശേഷം കഷ്ടിച്ചു് ഒരു ദശവർഷം മാത്രമെ കടന്നുപോയിട്ടുള്ളുവെങ്കിലും, ഈ ചുരുങ്ങിയ കാലഘട്ടം, സംഭവബഹുലവും, ഏതൊരു രാജ്യചരിത്രത്തിലും അഭിമാനപൂർവ്വം രേഖപ്പെടുത്തത്തക്ക പ്രജാക്ഷേമോന്മുഖങ്ങളായ പ്രായോഗിക പരിഷ്ക്കാരങ്ങൾ കൊണ്ടു് ശ്രദ്ധേയവുമായിത്തീർന്നിട്ടുണ്ടു്. വഞ്ചിരാജവംശത്തിന്റെ ഒരു കുലധർമ്മം തന്നെയായ കലോദ്ധാരണസംരംഭങ്ങളിൽ തിരുമേനി, അവിടുത്തെ പൂർവ്വഗാമികളെ അതിശയിക്കുന്നു. വ്യാവസായികവും കാർഷികവും, വാണിജ്യപരവുമായ സാമ്പത്തികോന്നമനപ്രസ്ഥാനങ്ങളിൽ തിരുമനസ്സിലെ ശ്രദ്ധ അവഗാഢം പതിഞ്ഞിരിക്കുന്നു. പള്ളിവാസൽ ജലോല്പാദിത വൈദ്യുത പദ്ധതി, പ്രയോഗത്തിൽ വന്നതോടുകൂടി, തിരുവിതാംകൂർ, വ്യവസായവിഷയത്തിൽ ഇതരനാട്ടുരാജ്യങ്ങളുടെ അസൂയയ്ക്കു പാത്രമായിട്ടുണ്ടു്. ഹിന്ദുക്കളുടെ "മാഗ്നാകാർട്ടാ" എന്നു വിഖ്യാതമായ ക്ഷേത്രപ്രവേശന മഹാവിളംബരം കൊണ്ടു്, തിരുമേനി ഒരു രണ്ടാം അശോക ചക്രവർത്തിയായി പ്രകീർത്തിതനായിരിക്കുന്നു. തിരുമനസ്സിലെ അപദാനങ്ങൾ ഇന്നു തിരുവിതാംകൂർ മുഴുവൻ മാറ്റൊലിക്കൊള്ളുകയാണു്. അവിടുത്തെ കീർത്തിധാവള്യം, ലോകത്തെ മുഴുവൻ വിമോഹനമാക്കിച്ചെയ്യുന്നു. നമുക്കു പ്രത്യേകമായി ലഭിച്ച സർവകലാശാലയുടെ ചാൻസലറായ തിരുമനസ്സുകൊണ്ടു്, പ്രജാലക്ഷങ്ങളുടെ വിദ്യാഭ്യാസാഭിവൃദ്ധിയിലുള്ള താല്പര്യത്തെ സുവ്യക്തം പ്രകാശിപ്പിക്കുന്നു. ആദർശസമ്പന്നയും പരിഷ്കൃതാശയയുമായ അമ്മമഹാറാണി ശ്രീസേതുപാർവതീഭായി തിരുമനസ്സിലെ വ്യക്തിമാഹാത്മ്യവും, ദീർഘദൃഷ്ടിയും വിശാലഹൃദയവും, മഹാരാജാവു തിരുമനസ്സിലെ സമുൽകൃഷ്ട ഭരണാദർശങ്ങളുടെ പ്രായോഗികതയ്ക്കു പ്രേരകവും സഹായവുമായിരിക്കുന്നുവെന്നുള്ളതു് ഏതൊരു തിരുവിതാംകൂർകാരനും ഹർഷപുളകിതനാകാതെ സ്മരിക്കുവാൻ സാദ്ധ്യമല്ല. നിയമപാരാവാരപാരംഗതനും ഭരണധുരന്ധരനും, ഹൃദയസമ്പന്നനുമായ നമ്മുടെ ദിവാൻജി സചിവോത്തമ ഡാക്ടർ സർ, സി. പി. രാമസ്വാമി അയ്യർ അവർകളുടെ, മേധാശക്തിയും വിദൂരവീക്ഷണചതുരതയും പൊന്നുതമ്പുരാൻ തിരുമനസ്സിലെ ഭരണാഭിലാഷങ്ങൾക്കു രൂപം കൊടുക്കുന്നതിനും ഭരണരഥത്തിന്റെ സുഗമമായ പുരോഗതിക്കും അത്യന്തം പ്രയോജകീഭവിച്ചിരിക്കുന്നു. ഇങ്ങനെ സർവ്വഥാ അനുഗൃഹീതനായ തിരുമനസ്സിലേക്കു ഈ ശുഭാവസരത്തിൽ പ്രജാലക്ഷങ്ങളോടൊപ്പം ഭാഷാപോഷിണിയും ദീർഘായുരാരോഗ്യാദി മംഗളങ്ങൾ ഹൃദയപൂർവ്വം നേർന്നുകൊള്ളുന്നു.

## ക്ഷേത്രപ്രവേശനവിളംബരം.

**മഹാരാജാവു തിരുമനസ്സുകൊണ്ടു്**

**1936 നവംബർ 12-ാംനു-ക്കു**

**ശരിയായ 112 തുലാം 27-ാംനു-**

**കല്പിച്ചു പ്രസിദ്ധപ്പെടുത്തിയതു്.**

നമ്മുടെ മതത്തിന്റെ പരമാർത്ഥതയും സുപ്രമാണതയും ഗാഢമായി ബോദ്ധ്യപ്പെട്ടും, ആയതു ദൈവികമായി അനുശാസനത്തിലും സർവ്വവ്യാപകമായ സഹിഷ്ണുതയിലുമാണു് അടിയുറച്ചിരിക്കുന്നതെന്നു വിശ്വസിച്ചും അതിന്റെ പ്രവർത്തനത്തിൽ അതു ശതവർഷങ്ങളായി കാലപരിവർത്തനത്തിനു അനുയോജിച്ചു പോന്നുവെന്നു ധരിച്ചും, നമ്മുടെ ഹിന്ദുപ്രജകളിൽ ആർക്കും തന്നെ അവരുടെ ജനനമോ, ജാതിയോ, സമുദായമോ കാരണം ഹിന്ദുമത വിശ്വാസത്തിന്റെ ശാന്തിയും സാന്ത്വനവും നിഷേധിക്കപ്പെടാൻ പാടില്ലെന്നുള്ള ഉൽക്കണ്ഠയാലും, നാം തീരുമാനിക്കുകയും ഇതിനാൽ പ്രഖ്യാപനം ചെയ്യുകയും നിയോഗിക്കയും ആജ്ഞാപിക്കുകയും ചെയ്യുന്നതെന്തെന്നാൽ സമുചിതമായ പരിതസ്ഥിതികൾ പരിരക്ഷിക്കുന്നതിനും ക്രിയാപദ്ധതികളും ആചാരങ്ങളും വച്ചു നടത്തുന്നതിനും നാം നിശ്ചയിക്കയും ചുമത്തുകയും ചെയ്യാവുന്ന നിയമങ്ങൾക്കും നിബന്ധനകൾക്കും വിധേയമായി, ജനനത്താലൊ, മതത്താലൊ ഹിന്ദുവായ യാതൊരാൾക്കും നമ്മുടേയും നമ്മുടെ ഗവണ്മെന്റിന്റേയും നിയന്ത്രണത്തിലുള്ള ക്ഷേത്രങ്ങളിൽ പ്രവേശിക്കുന്നതിനോ ആരാധിക്കുന്നതിനോ ഇനിമേൽ യാതൊരു നിരോധനവും ഉണ്ടായിരിക്കാൻ പാടില്ലെന്നാകുന്നു.

# സാമ്പത്തികാധഃപതനവും സ്വദേശി വ്യവസായോദ്ധാരണവും

## ഗവമ്മെന്റിന്റെ പ്രോൽസാഹന സന്നദ്ധത.

(സചിവോത്തമൻ സർ. സി. പി. രാമസ്വാമി അയ്യർ)

ഇപ്പോഴത്തെ സാമ്പത്തികാധഃപ്പതനത്തിന്‌ ഒരു ഉപശാന്തിമാർഗ്ഗമായി, സ്വദേശിസാമാനങ്ങളെ വിസ്തൃതമായ തോതിൽ പ്രോത്സാഹിപ്പിക്കേണ്ടതും, സ്വദേശിവ്യവസായങ്ങളെ പിന്താങ്ങണമെന്നു ദൃഢനിശ്ചയം ചെയ്യേണ്ടതും അതിപ്രധാനമായ ഒരു ആവശ്യമാണെന്നു ഞാൻ കരുതുന്നു. നെയ്ത്തു തറികളുടെയും അവയ്ക്കു ഉപയോഗിക്കുന്ന ചായങ്ങളുടെയും ഇനം ക്രമേണ അഭിവൃദ്ധിപ്പെടുത്തുക, കഴിയുന്നത്ര ഇന്നാട്ടിൽ തന്നെ കിട്ടുന്ന സസ്യജങ്ങളായ ചായങ്ങൾ ഉപയോഗിക്കുക, ചെറുപ്പക്കാർ അവരവരുടെ സ്വന്തം ആവശ്യങ്ങൾക്കുള്ള പണം വിശ്രമസമയങ്ങളിൽ നൂൽനൂല്പും നെയ്ത്തും മുഖേന സമ്പാദിക്കുക, ഇവയൊക്കെ സ്വദേശാഭിമാനികളായ സകല



പൌരജനങ്ങളുടെയും ശ്രദ്ധയെ അർഹിക്കുന്ന ഒരു പരിപാടിയുടെ ഘടകങ്ങളാണ്‌. ചിന്നിച്ചിതറി നടക്കുന്ന പ്രയത്നങ്ങളെ വാണിജ്യോന്മുഖമായി ഏകീകരിക്കുകയും, വില്പനപ്രചരണം സംബന്ധിച്ചു വേണ്ട പരിശ്രമങ്ങൾ നടത്തുകയും ചെയ്യേണ്ടതു് വിജയത്തിനാവശ്യമാണ്‌. പ്രത്യേകിച്ചു തൊഴിലില്ലായ്മ മൂലവും മറ്റും, ഉള്ള ദുരിതസങ്കടങ്ങൾ വിസ്തൃതമായി വർദ്ധിച്ചിരിക്കുകയും അവയ്ക്കു നിവാരണം ഉണ്ടാക്കേണ്ട അടിയന്തിരാവശ്യം അതിപ്രധാനമായിരിക്കുകയും ചെയ്തിരിക്കുന്ന ഈ ഘട്ടത്തിൽ, സ്വദേശിവ്യവസായവിഷയകമായ സകല പ്രവൎത്തനങ്ങളിലും പൊതുജനശ്രദ്ധയെ ഉണർത്തിവിടുന്നതിനു തിരുവിതാംകൂർ ഗവമ്മെന്റു പരിശ്രമിച്ചുകൊണ്ടിരിക്കുകയാണ്‌.

# പനിനീർപ്പൂവ്



## റാവുസാഹിബ് മഹാകവി ഉള്ളൂർ

I

ഞാനൊരുമാൺപെഴം ചെമ്പ
നീർപ്പൂവിനെ-
ക്കാണവേ ചോദിച്ചേനിപ്രകാരം;
"പുഞ്ചിരിക്കൊള്ളുന്നതെന്തിനുപൂവേ!നീ?
നിൻചെറുജീവിതമെത്രമോശം!
മാണിക്കക്കല്ലാനീ? ബാലാർക്കബിംബമോ?
ശോണമാം ദുർഗ്ഗതൻവിഗ്രഹമോ?
യാതൊന്നുമല്ലല്ലോ; പിന്നെയെന്തിങ്ങനെ
മോദിപ്പാൻഹേതു? നിൻമുഗ്ദ്ധതയോ?
പാഴററമണ്ണിൽ നീ വീഴുവാൻ പോകുന്നു
താഴത്തുനാളെയതോർമ്മയില്ലേ?
നീയിത്തരത്തിലിന്നാടിത്തെളിയുവാൻ
ന്യായമെന്തെന്നെന്നോടോതിടാമോ?"

II

ഓതിയില്ലുത്തരമൊന്നുമച്ചോദ്യത്തി-
ന്നാതങ്കമേശാത്തൊരാപ്രസൂനം;
എൻതെററുകാട്ടുവാൻമേന്മേൽവിലങ്ങ
ത്തൻതലയാട്ടുകമാത്രം ചെയ്തു. (നെ-
എന്തതിൻതാല്പര്യമെന്നുഞാൻ-
ചിന്തിച്ചേൻ;
ബന്ധം മനസ്സിലായല്പമപ്പോൾ.
തെററെന്നുവീണ്ടുമപ്പൂവിനോടോതിനേൻ;
"തെററിപ്പോയ് ഞാനൊരുബുദ്ധിഹീനൻ.
നിന്നുടെജീവിതം മോശമെന്നല്ലീ ഞാൻ
ചൊന്നതെന്നോമനേ! മാപ്പുനൽക!
പൂക്കളേ! പൂക്കളേ! പാരിതിൽനിങ്ങൾക്കു
പാർക്കുകിലെന്തുണ്ടുമീതേചൊൽവാൻ?
ഏതൊരുപാഴ്മണല്ക്കാട്ടുതാൻനിങ്ങളാൽ-
പ്പൂതമാംനന്ദനമാകുന്നില!
ഏതൊരുമാലിൽത്താൻമർത്ത്യക്കു-
നിങ്ങളാൽ
സ്ഫീതമാമാനന്ദംവായ്ക്കുന്നില!
മുററത്തു നിങ്ങൾക്കു കോലകത്തിങ്കലും
ചെററപ്പുരയിലുമുല്ലസിക്കാം.
ആരെയുമസ്പൃശ്യരാക്കുകയില്ലെന്ന-
ല്ലാരിലും പുഞ്ചിരിതൂകുംതാനും.
അശ്മമാം ചിത്തവുംനിങ്ങളെക്കാണു-
മ്പോളുത്തമം നിങ്ങളെപ്പോലെയാകും.
പാടുന്നവണ്ടുകൾക്കൊപ്പമായ്ത്തെന്നലി-
ലാടുന്ന നിങ്ങളെയാർമറക്കും?
ഘ്രാണേന്ദ്രിയത്തിന്നുസാഫല്യം നേടുന്നു
മാനവർനിങ്ങൾതന്നന്തികത്തിൽ,
തൻനറുംതേൻനിങ്ങളേകുന്നു ലോകത്തി-
ന്നന്നപൂർണ്ണേശ്വരിമാർകണക്കേ.
പാണിയാൽ സ്പർശിച്ചാലെന്തൊരുമാർദ്ദവം!
വേണിയിൽച്ചൂടിയാലെന്തുഭംഗി!
ദേവനെപ്പൂജിക്കാം; വീരനേച്ചാർത്തിക്കാം;
പാവത്തിൻമൌലിക്കു ഭൂഷയാക്കാം.
കല്യാണകർമ്മത്തിന്നാവശ്യമേവർക്കും
കല്യാണധാമാക്കളായ നിങ്ങൾ.
മന്നിനിമ്മാഹാത്മ്യം നൽകുന്ന നിങ്ങളോ
വിണ്ണിലെപ്പൈതങ്ങൾ? ആരറിഞ്ഞു?
അത്രയ്ക്കുനന്മകൾക്കാണ്മൂ ഞാൻനിങ്ങളിൽ
സിദ്ധക്കുമിമന്നിൽ ദുഷ്പ്രാപങ്ങൾ.
നിങ്ങളാംകാവ്യങ്ങൾമൂലമായ്ക്കാണ്മൂഞാ-
നങ്ങെഴുമാനന്ദപാരമ്യത്തെ.
നിങ്ങളില്ലാതൊരുമേദിനി കണ്ടത്തിൽ
മങ്ഗല്യമില്ലാത്ത മങ്കതന്നെ.
ആ മഹാവിഷ്ണുവിൻ പ്രേയസിക്കെങ്ങനെ
പൂമകളെന്നൊരു പേരുവന്നു?
ആ വൻപൻ ശൃങ്ഗാരയോനിയേയെങ്ങ
പൂവമ്പനെന്നാരും വാഴ്ത്തിടുന്നു? (നെ
പൂക്കളേ! പൂക്കളേ! നിങ്ങൾക്കെൻ
കൂപ്പുകൈ;
പാർക്കുകിൽ നിങ്ങളെൻദേവതമാർ.

III

പുഞ്ചിരിക്കൊള്ളുക ചെമ്പനിനീർപ്പൂവേ!
പുഞ്ചിരിക്കൊള്ളുവാനർഹംതാൻനീ-
ആനന്ദരൂപൻതൻ വൈഭവമോർത്താലും
മാനവൻതൻമൌഢ്യം ചിന്തിച്ചാലും.
താഴത്തു നാളെ നീ താണുപോമെന്നിയേ
വീഴുമെന്നോതിയോവിഡ്ഢിയാംഞാൻ?
കാലത്തിൻപാച്ചിലിലേതുണ്ടു വീഴാതെ
നാളെയോ നാലഞ്ചുനാൾകഴിഞ്ഞോ?
ഇന്നുനീമിന്നുന്നുണ്ടെന്നതുപോരയോ
സുന്ദരമേവർക്കും സ്തോത്രപാത്രം?
വായുവിൽപ്പാട്ടു ലയിച്ചുപോമെന്നോർത്തു
വായടച്ചിടുന്നോ കോകിലങ്ങൾ?
വന്നിടും പെട്ടെന്നുതന്നന്തമെന്നോർത്തു
മിന്നാതിരിക്കുന്നോ മിന്നലെങ്ങാൻ?
തീരുംതൻജീവിതമെന്നോർത്തു നില്ക്കുന്നോ
മാരിപൊഴിക്കാതെകാളമേഘം?
പാഥസ്സിൽ വീഴണമന്തിയിലെന്നോർത്തു
പാതയിൽത്തങ്ങുന്നോ ഭാനുദേവൻ?
എന്നോപുഴയിലിറങ്ങുവാൻമുണ്ടുനാ-
മിന്നേതെറുക്കണമെന്നതുണ്ടോ?
"ഏതുനിമേഷവുംമീശ്വരൻനല്കുന്നു
മോദിപ്പാൻജീവിക്കു—മോദമേകാൻ.
ആയതുജീവിതം; അല്ലാത്തതൊക്കെയു-
മാത്മവിനാശത്തിൻരൂപഭേദം.
ആനന്ദംവീർപ്പിച്ചു നാംകഴിക്കൊല്ലേ നാ-
മാനിരുകൊല്ലാതെകൊല്ലുംരോഗം"
എന്നുനീയോതുന്നുനിന്നുടെ ചര്യയാൽ
നിൻനിലകൈവന്നാൽധന്യനായ്ഞാൻ.
ഞാനൊരുകല്പാന്തം പാറയായ്നില്ക്കേണ്ട
സൂനമായൊററനാൾ വാണാൽപ്പോരും—
എൻകുലഗുല്മത്തിൻദുർഗ്ഗന്ധണകണ്ടക-
മെങ്കൽനിന്നാവതുംതാഴ്ത്തിനിർത്തി.

---

# ചില വിശ്വസാഹിത്യഗ്രന്ഥങ്ങൾ

## 70-ൽപരം നോവലുകൾ എഴുതിയ വിപ്ലവകാരി.

കെ. പി. പത്മനാഭൻ തമ്പി ബി. എ.

സാഹിത്യകലയെ ജീവിതായോധനത്തിലെ ശക്തിമത്തായ ഒരു ആയുധമാക്കി, ആ സമരത്തിൽ വാശിയോടെ പൊരുതു്, കീർത്തി നേടിയ അമേരിക്കൻ സാഹിത്യകാരന്മാർ, ക്രൂപ്പർ മാക്ക് ട്വൈൻ, വാൾട്ട് വിററ്മാൻ, തീയഡോർ ഡ്രൈസർ, ലൂയിസിൻ ക്ലെയർ അപ്ടൺ സിൻക്ലെയർ, എന്നിവരാകുന്നു. അവരുടെ ഗണനാപ്രസംഗത്തിൽ പ്രമുഖനാണു്, അപ്ടൺസിൻക്ലയർ. വിശ്വസാഹിത്യത്തിലെ വിപ്ലവകാരികളായ കലാകൃത്തുകളിൽ പ്രഥമഗണനീയനും, സിൻക്ലയർതന്നെ. ഇന്നത്തെ അമേരിക്കയിലെ സാഹിത്യലോകത്തിലെനേതാവും, മാർഗ്ഗദർശിയും, പ്രവാചകനും നിരൂപകകോവിദനായ സിൻക്ലയർ അല്ലാതെ മററാരുമല്ല.

൧൮൭൮ സെപ്ററംബർ ൨൦-ന്, അമേരിക്കയിൽ, മേരിലാൻറ് എന്ന സംസ്ഥാനത്തുള്ള ബാൽട്ടിമോർ എന്ന പട്ടണത്തിൽ, ഒരു കാലത്തു് സൈന്യസേവനത്തിൽ പ്രസിദ്ധിനേടിയതും, പിൽക്കാലത്തു് ക്ഷയിച്ചു പോയതും ആയ ഒരു കുഡുംബത്തിൽ, ഒരു മദ്യവില്പനക്കാരൻെറ പുത്രനായി, അപ്ടൺ സിൻക്ലയർ ഭൂജാതനായി. മദ്യപാനിയായ അച്ഛൻെറ പ്രവൃത്തികൾ കണ്ടും കേട്ടും അറിഞ്ഞ ബാലനായ സ്വിൻക്ലയർ മനുഷ്യനെ അധഃപതിപ്പിക്കുന്ന മദ്യത്തെ, വളരെ ചെറുപ്പം മുതൽക്കുതന്നെ, ഭയപ്പെടുകയും, വെറുക്കുകയും ചെയ്തിരുന്നു. മദ്യവർജ്ജന പ്രസ്ഥാനത്തിൻെറ നേതാവാണു് സിൻക്ലയർ. Candid Reminiscences എന്ന ആത്മകഥാകഥന ഗ്രന്ഥത്തിൽ സിൻക്ലയർ തൻെറ ബാല്യകാലത്തെ, കർത്തവ്യബോധത്തോടുകൂടി വർണ്ണിച്ചിട്ടുണ്ടു്. മദ്യത്തോടുള്ള അതിതീവ്രമായ വെറുപ്പിൻെറ പ്രകാശനമാണു് സിൻക്ലയരുടെ Wet Parade എന്ന നോവലിൽ സർവ്വത്ര ദൃശ്യമാകുന്നതു്. ബാല്യത്തിൽതന്നെ സിൻക്ലയർ പുസ്തകപാരായണത്തിൽ ദത്തശ്രദ്ധനായിരുന്നു. ജാജ്ജ് എലിയററ്, ഡിക്കൻസു്, താക്കറെ, എന്നിവരുടെ നോവലുകളാണു്, ഉത്തിഷ്ഠമാനനായ സിൻക്ലയറെ ഹഠാദാകർഷിച്ചതു്. യുവാവായ സിൻക്ലയരുടെ വിചാരങ്ങളേയും വികാരങ്ങളേയും ഉത്തേജിപ്പിച്ചതു് താക്കറെയുടെ കൃതികളായിരുന്നു. ധനത്തിൻെറ നിഷ്ഠുരതയെ അപലപിച്ച ക്രിസ്തുഭഗവാനും ആദർശവാദികളായ ഷെല്ലി, ഹാംലെററ് എന്നിവരും, വിപ്ലവകാരിയായ സിൻക്ലയരുടെ മാർഗ്ഗദർശികളും. ആരാധനാപാത്രങ്ങളും ആണു്.



മി: കെ. പി. പത്മനാഭൻ തമ്പി ബി. എ.

ന്യൂയോക്കിലെ സിററികാളേജിലും കൊളമ്പിയ സർവ്വകലാശാലയിലും അഭ്യസനം നടത്തികൊണ്ടിരുന്ന കാലത്തു തന്നെ, സിൻക്ലയർ ഉപജീവനം കഴിച്ചുപോന്നതു്, പത്രങ്ങൾക്കും മാസികകൾക്കും ലേഖനങ്ങൾ എഴുതി അവയിൽ നിന്നു കിട്ടുന്ന പ്രതിഫലം കൊണ്ടായിരുന്നു. സിൻക്ലയരുടെ ആദ്യത്തെ ചെറുകഥയ്ക്കു് ഇരുപത്തിയഞ്ചു് ഡാളർ പ്രതിഫലം കിട്ടി. ഫലിതമൊന്നിനു്, ഒരു ഡാളർ നിരക്കനുസരിച്ചു്, സിൻക്ലയർ പതിവായി പത്രങ്ങളിലെ വിനോദവീഥികൾ നിറച്ചുപോന്നു. "Gosling" "Goose Step" എന്നി രണ്ടു കൃതികളിൽ സിൻക്ലയർ മുതലാളിത്വത്തേയും, ചൂഷണത്തേയും പ്രോത്സാഹിപ്പിക്കുന്ന അമേരിക്കൻ വിദ്യാഭ്യാസരീതിയെ നിഷ്കരുണം അപലപിച്ചിട്ടുണ്ടു്.

ഇരുപത്തിരണ്ടാമത്തെ വയസ്സിൽ ഒരു ദിവസം സന്ധ്യക്കു് പതിവായിട്ടു് നടക്കാൻ പോയപ്പോൾ, ഭൂതലത്തിലെങ്ങും മഞ്ഞുവീണു് തണുത്തിരുന്ന ഒരു നിശ്ശബ്ദമായ രാത്രിയിൽ, സിൻക്ലയർക്കു, ഒരു നോവൽ ‼എഴുതണമെന്നുള്ള അതി തീവ്രമായ പ്രചോദനം ഉണ്ടായി. അതിൻെറ ഫലമായി "Spring Time and Harvest" എന്ന നോവൽ, ഒരാഴ്ചകൊണ്ടു് എഴുതിത്തീർത്തു. ഈ കൃതി പ്രസിദ്ധപ്പെടുത്താൻ ആരും മുന്നോട്ടുവന്നില്ല. ലേഖകപ്രവൃത്തിയിൽ കിട്ടിയ 200 ഡാളർ മുടക്കി, ആ നോവൽ സിൻക്ലയർ തന്നെ അച്ചടിപ്പിച്ചു. ഈ കൃതിയുടെ മുഖവുരയിൽ, സിൻക്ലയർ ഇപ്രകാരം പറയുന്നു. "ഈ പുസ്തകത്തിനു പ്രചാരം ഉണ്ടായില്ലെന്നു വന്നേക്കാം. പക്ഷെ അതുകൊണ്ടൊന്നും ഞാൻ ഭഗ്നോത്സാഹനാകുകയില്ല. ഒന്നിനു പുറകെ ഒന്നായി അനവധി ഗ്രന്ഥങ്ങൾ ഞാൻ പ്രസിദ്ധപ്പെടുത്തും. ഈ ഗ്രന്ഥകാരൻ നിസ്വാർത്ഥമായി, ആത്മാർത്ഥതയോടുകൂടി, സാഹിത്യസേവനം ചെയ്യുന്നവനാണു്. അനതിദൂരമായ ഭാവിയിൽ എനിക്കു പേരും, പെരുമയും, പണവും എൻെറ പ്രതീക്ഷകളെ കവിഞ്ഞു് ലഭിക്കും." നാല്പതു് സംവത്സരങ്ങൾക്കു മുമ്പു് സിൻക്ലയർ ചെയ്ത ഈ പ്രവചനം, അക്ഷരംപ്രതി സത്യമായി പരിണമിച്ചു.

1902-ൽ സിൻക്ലയർ എഴുതിയ "The Journal of Arthur Sterling" എന്ന നോവൽ സാഹിത്യലോകത്തിൽ ഒരു ഭൂകമ്പം തന്നെ ഉണ്ടാക്കി. യുവാവും ഭാവനാസമ്പന്നനും, ആയ ഒരു കവിയു

ടെ ജീവിതപരാജയത്തെയും, അതിന്റെ ഫലമായുള്ള ആത്മഹത്യയേയും പരാമർശിച്ച് എഴുതിയ ഈ കൃതി, സിൻക്ലയരുടെ വിശ്വൈകയശസ്സിന്റെ അടിസ്ഥാനം പണിതു.

എഴുപതിൽപരം നോവലുകളുടേയും നാടകങ്ങളുടേയും, രചയിതാവായ സിൻക്ലയരുടെ കൃതികളിൽ സർവ്വപ്രധാനങ്ങളായവ "Jungle" "Oil", "Boston," "Money Writes" "The Roman Holiday," "Wet Parade" "Mammon Art," "Upton Sinclair Presents William Fox," Little steel," "The World's End" "The Flivver King" "No Pasaran", The Profits of Religion എന്നിവയാണ്. 1904-ൽ ആണ് സിൻക്ലയർ സോഷ്യലിസ്റ്റ് പ്രസ്ഥാനവുമായി അടുത്തതു്. കമ്മ്യൂണിസത്തോട് വിപ്രതിപത്തിയുള്ള ഒരാളാണ് സിൻക്ലയർ. ഫാസിസത്തോടും, നാസിസത്തോടും അദ്ദേഹത്തിന് അതിതീവ്രമായ വെറുപ്പുണ്ട്. "ഫാസിസം എന്നതു് മുതലാളിത്വവും, കൊലപാതകവും ഒന്നിച്ചു ചേർന്നതാണ്" എന്നത്രേ സിൻക്ലയരുടെ അഭിപ്രായം. നാസിജർമ്മനിയിൽ മാത്രമേ സിൻക്ലയരുടെ കൃതികൾ നിരോധിക്കപ്പെട്ടിട്ടുള്ളു.

സിൻക്ലയർ ചിക്കാഗോ പട്ടണത്തിലെ കൂലിവേലക്കാരുടെ സങ്കേതങ്ങളിൽ പോയി അവിടെ അവരോടൊന്നിച്ച് വസിച്ച് അവരുടെ ദുരിതങ്ങൾ നേരിട്ടു കണ്ടു്, അവരുടെ ജീവിതത്തിന്റെ നാനാവശങ്ങളും സമഗ്രമായി പഠിച്ച്, തൊഴിലാളി ജീവിതത്തിന്റെ നിസ്സഹായതയെപ്പററിയും, മുതലാളിത്വത്തിന്റെ അതിനിഷ്ഠുരതകളേയും നിർവ്വിശങ്കം പ്രതിപാദിക്കുന്നതായ "Jungle" എന്നൊരു നോവൽ എഴുതി. ലോകോത്തമങ്ങളായ നോവലുകളിൽ ഒന്നായിട്ടാണ് ഈ കൃതിയെ നിരൂപക പ്രവീണന്മാർ വിധിച്ചിട്ടുള്ളതു്. ഈ കൃതിമൂലം സിൻക്ലയർ വിശ്വവിശ്രുതനായി. "Jungle" ന്റെ പ്രചാരം, ഗ്രന്ഥവ്യവസായത്തിലെ, അതിഭീമങ്ങളായ നേട്ടങ്ങളിൽ ഒന്നായി ഗണിക്കപ്പെടുന്നു. മുപ്പതിനായിരം ഡാളർ അതിന്റെ കർത്താവിനു് ഉടനെ ലഭിക്കുകയും ചെയ്തു. ഇരുപത്തേഴ ഭാഷകളിൽ ഈ കൃതി വിവർത്തനം ചെയ്തിട്ടുണ്ട്. ഇതിന്റെ അനന്തരഫലമായി അമ്മേരിക്കൻ ഗവമ്മെൻറ് തൊഴിലാളികളുടെ രക്ഷയ്ക്കുവേണ്ടി "Pure Food Laws" നടപ്പിൽ വരുത്തി.

അമേരിക്കയിലെ പത്രലോകത്തിന്റെ വികൃതികളേയും ഉള്ളുകള്ളികളേയും നിഷ്കരുണം വെളിപ്പെടുത്തുന്ന 'The Brass Check" എന്ന നോവൽ, സിൻക്ലയരുടെ അഭിപ്രായ ധീരതയ്ക്കും, സത്യാന്വേഷണ പാടവത്തിനും മകുടോദാഹരണമാണ്. "Brass Check" എന്നകൃതിയുടെ ൧൨൫൦൦ പ്രതികൾ ആദ്യത്തെ ആഴ്ചയിൽതന്നെ വിൽക്കപ്പെട്ടു. വെള്ളനിറത്തിലുള്ള അച്ചടി കടലാസ് മുതലാളിമാരുടെയും, പത്രപ്രവർത്തകന്മാരുടെയും, ദുഷ്പ്രേരണയാൽ സിൻക്ലയരുടെ പുസ്തകം അടിക്കുന്നതിന് കിട്ടാഞ്ഞതിനാൽ Brass Check അടുത്ത പതിപ്പ് ബ്രൗൺപേപ്പറിലാണ് മുദ്രണം ചെയ്യേണ്ടിവന്നതു്. "Oil" എന്ന നോവലിൽ സിൻക്ലയർ എണ്ണഖനികളിൽ വേല ചെയ്യുന്ന മർദ്ദിതലക്ഷങ്ങളുടെ ജീവിതത്തെ തന്മയത്വ സമ്പൂർണ്ണതയോടും, വികാരതീക്ഷ്ണതയോടുംകൂടി ചിത്രീകരിക്കുന്നു. വിശ്വസാഹിത്യത്തിൽ ടാൾസ്റ്റോയിയുടെ ഗ്രന്ഥങ്ങൾ മാത്രമേ "Oil" "jungle" എന്നീ കൃതികളോട് കിടനിൽക്കുന്നുള്ളു. "Mammon Art" "Money Writes" എന്നീ വിമർശനപരമായ കൃതികളിൽ സിൻക്ലയർ തന്റെ നിസ്തുല്യമായ നിരൂപണപാടവവും അവഗാഢമായ സാഹിത്യവിജ്ഞാനവും പ്രദർശിപ്പിക്കുന്നു. മഹാത്മാഗാന്ധി, യർവാദാ ജയിലിൽനിന്നു്, അപ്ടൺ സിൻക്ലയർക്കു ഇപ്രകാരം എഴുതി "അത്യധികമായ ഔൽസുക്യത്തോടുകൂടി ഞാൻ താങ്കളുടെ "Mammon Art" വായിച്ചു. എന്റെ ചിന്തയെ മമ്മസ്പൃക്കായ ഈ പുസ്തകം ഉത്തേജിപ്പിച്ചു.



അപ്ടൺ സിൻക്ലെയർ

സിൻക്ലയർ കൂലിവേലക്കാരുടെ അവകാശസംരക്ഷണത്തിനായി, മൂന്നുതവണ കാരാഗൃഹവാസം തന്നെയും അനുഭവിച്ചിട്ടുണ്ട്. "Singing Jail Birds" എന്ന നാടകത്തിൽ, സിൻക്ലയർ കാരാഗൃഹവാസത്തിന്റെ ഭീകരതയെ മമ്മസ്പൃക്കായവിധത്തിൽ വർണ്ണിച്ചിട്ടുണ്ട്. വികാരപരിപൂർണ്ണമായ ഈ നാടകത്തിന് വിശ്വസാഹിത്യത്തിൽ ഗണനീയമായ ഒരു സ്ഥാനമുണ്ട്. മുപ്പതിനായിരത്തിൽ പരം ഡാളർ ചെലവഴിച്ച്. തന്റെ അത്യുന്നതങ്ങളായ ആദർശങ്ങളുടെ പ്രചരണത്തിനുവേണ്ടി, സ്ഥാപിച്ച ഒരു സങ്കേതം സിൻക്ലയരുടെ ശത്രുക്കൾ അഗ്നിക്കിരയാക്കി. ഇതൊന്നും കൊണ്ടു് സിൻക്ലയർ ഭയപ്പെട്ടില്ല. ഒടുവിൽ അമേരിക്കയിലെ കുബേരന്മാർ, പരിവർത്തനത്തിന്റെ യോദ്ധാവും, വഴക്കാളിയും ആയ ഈ ഗ്രന്ഥകാരനെ പണംകൊടുത്തു് വശീകരിക്കാൻ ഒരുങ്ങി. അതിനും സിൻക്ലയർ വഴിപ്പെട്ടില്ല. അമേരിക്കയിലുള്ള വാണിജ്യവ്യവസായസമ്രാട്ടുകൾ സിൻക്ലയരെ ചൈത്താന്റെ രണ്ടാം അവതാരമായിട്ടാണ് ഗണിക്കുന്നതു്.

കഷ്ടിച്ച് ഇരുപത്തൊന്നു വയസ്സായപ്പോൾ സാഹിത്യരംഗത്തു് നായകവേഷം തന്നെ കെട്ടാൻ നിശ്ചയിച്ച് ധൈര്യസമേതം, അനന്യശരണനായി രംഗപ്രവേശം ചെയ്ത, അപ്ടൺ സിൻക്ലയർക്ക് ഇപ്പോൾ അറുപത്തിമൂന്നു് വയസ്സായി. തന്റെ പ്രഥമകൃതി പ്രസിദ്ധീകരിക്കാൻ ആരെയും കാണാതെ വലഞ്ഞ, സിൻക്ലയരുടെ ഗ്രന്ഥങ്ങൾ മുദ്രണം ചെയ്യുന്നതിനു് ഇന്നാകട്ടെ പ്രശസ്തന്മാരായ പ്രസിദ്ധീകരണശാലക്കാർ അഹമഹമികയാ മുന്നോട്ടു വന്നുകൊണ്ടിരിക്കുന്നു. എഴുപതിൽപരം നോവലുകൾ, രചിച്ചിട്ടുള്ള ഈ സാഹിത്യകാരൻ, ഇപ്പോഴും ആണ്ടുതോറും ഒരു പുതിയ നോവൽ എഴുതി തന്റെ കീർത്തിക്ക് ഭംഗംവരാതെ സഹൃദയലോകത്തെ ആഹ്ളാദിപ്പിക്കയും, അമ്പരപ്പിക്കയും ചെയ്യുന്നുണ്ട്. സിൻക്ലയരുടെ പ്രധാനപ്പെട്ട നോവലുകൾക്കു 50 ഭാഷകളിലായി ആയിരത്തോളം വിവർത്തനങ്ങൾ ഉണ്ടായിട്ടുണ്ടെന്നുള്ള വസ്തുത, അദ്ദേഹത്തിന് ലോകത്തിന്റെ നാനാഭാഗങ്ങളിലുമുള്ള പ്രശസ്തിക്ക് ലക്ഷ്യമാണ്. J. B. Priestly എന്ന സുപ്രസിദ്ധ

ആംഗ്ളേയസാഹിത്യകാരൻ, തൻെറ യൂറോപ്പ് പര്യടനത്തിനു ശേഷം അഭിപ്രായപ്പെട്ടതു് "അപ്ടൺ സിൻക്ലയറാണ് യൂറോപ്പിലെ ജനങ്ങളുടെ ഇടയിൽ അത്യുൽകൃഷ്ടമായ സമ്മതിയും, പ്രശസ്തിയും നേടിട്ടുള്ള ഗ്രന്ഥകാരൻ" എന്നാണു്. 1933-ൽ പ്രസിദ്ധപ്പെടുത്തിയ "Upton Sinclair Presents William Fox" എന്ന നോവൽ, അമേരിക്കയിലെ വമ്പിച്ച ബാങ്കർമ്മാരുടെയും ധനകാര്യകർത്തൃത്വം ചെയ്യുന്ന നേതാക്കന്മാരുടേയും വിക്രയങ്ങളേയും ദൂഷണത്തേയും, പൊതുജനസമക്ഷം അവതരിപ്പിച്ചു. അതിൻെറ ഫലമായിട്ടാണു് അമേരിക്കയിൽ "Stock Exchange Control Bill" നടപ്പിൽ വന്നതു്. ഇരുപതാം നൂററാണ്ടിലെ ഏററവും സംഭ്രമജനകമായ ഒരു നോവലായിട്ടാണു് ഈ കൃതിയെ സാഹിത്യലോകം സ്വീകരിച്ചതു്.

1932-ൽ വിശ്വവിശ്രുതന്മാരായ ഗ്രന്ഥകാരന്മാർ, ശാസ്ത്രജ്ഞന്മാർ പണ്ഡിതന്മാർ, എന്നിവർ അടങ്ങിയ ഒരു സംഘം, അപ്ടൻ സിയൻക്ലയർക്കു് നോബൽ സമ്മാനം നൽകേണ്ടതാണെന്നു്, ശക്തിപൂർവ്വം വാദിച്ചു. ഈ കൂട്ടത്തിൽ നേതൃത്വം വഹിച്ചതു് ആൽബർട്ട് ഐയിൻസ്റ്റീൻ, ബെർട്രാൻഡ് റസ്സൽ, ജാൺഡ്യൂയി, ഹറോൾഡ് ലാസ്കി, ജാസിൻേറാബെനവന്തി, റൊമയിൻ റോളാണ്ടു്, ബെർനാർഡ്ഷാ, എന്നിവരായിരുന്നു. അവർ മുക്തകണ്ഠം അഭിപ്രായപ്പെട്ടതു് അപ്ടൻ സിൻക്ലയർ ജീവിച്ചിരിക്കുന്ന നോവെലെഴുത്തുകാരിൽ പ്രഥമഗണനീയനാണെന്നാണു്. ഈ വിജ്ഞാപനത്തിൽ ലോകത്തിൻെറ നാനാഭാഗത്തിലുള്ള 770 പണ്ഡിതന്മാർ ഒപ്പിട്ടിരുന്നുവെങ്കിലും നോബൽ സമ്മാനക്കമ്മററിക്കാർ വിപ്ളവകാരിയായ അപ്ടൻ സിയൻക്ലയർക്കു സമ്മാനം നൽകിയില്ല. ഇതിനെപ്പററി ലണ്ടനിലെ "Library Review" ഇപ്രകാരം വിമർശിച്ചു. അപ്ടൻ സിൻക്ലയർക്കു ഒരിക്കലും നോബൽ സാഹിത്യസമ്മാനം ലഭിക്കയില്ല. എന്നാൽ, ധീരതയ്ക്കും, ആത്മാർത്ഥതയ്ക്കും, ശേഷിക്കും ഒരു സമ്മാനമുണ്ടെങ്കിൽ ആയതു നിശ്ചയമായും സിൻക്ലയർക്കു തന്നെ ലഭിക്കും". നോബൽ സമ്മാനം സാഹിത്യപരമായ ഒരു കൃതി മുഖാന്തിരം കരസ്ഥമാക്കിയ സിൻക്ലയർ ലൂയിസ് എന്ന അമേരിക്കൻ നോവലെഴുത്തുകാരൻെറ അഭിപ്രായം "ഇന്നേവരെ അമേരിക്കയിൽ ജനിച്ചിട്ടുള്ള കലാകാരന്മാരിൽ അദ്വിതീയനും അഖിലലോകപ്രശസ്തനും അപ്ടൻ സിൻക്ലയർ" ആണെന്നാണു്.

മുപ്പത്തിമൂന്നു വർഷത്തെ അനുസ്യൂതമായ രാഷ്ട്രീയ സേവനത്തിൻെറ ഫലമായി സിൻക്ലയർ എഴുതീട്ടുള്ളതും പത്തുലക്ഷത്തിൽ പരം പ്രതികൾ ചെലവായതും ആയ "We, People of America and How We Ended Poverty" എന്ന ഗ്രന്ഥം പ്രഗത്ഭനായ ഒരു രാജ്യഭരണവിശാരദനിൽനിന്നു മാത്രമേ പ്രത്യാശിക്കാവൂ. വെറും ഒരു സാഹിത്യകാരനു് ഇത്തരത്തിലുള്ള ഒരു മഹൽഗ്രന്ഥം നിർമ്മിക്കാൻ കഴികയില്ല തന്നെ.

# തൃപ്പാദങ്ങളിൽ

(വിദ്വാൻ ഗോപാലകൃഷ്ണൻ നായർ.)

വാഴ്കവഞ്ചീശവംശദിവാകരൻ
വാഴ്ക വാഴ്കയെൻചിത്രർക്ഷഭൂമിപൻ;
വാച്ചസൗഭാഗ്യഭാഗ്യസങ്കേതമായ്
വാഴ്കനിത്യം വസുന്ധരാകല്പമായ്!

ഭാരതാവനിതൊട്ട തിലകമേ,
ഭാർഗ്ഗവക്ഷേത്രഭദ്രനക്ഷത്രമേ,
ധർമ്മരാജ്യസുകൃതപ്രകാണ്ഡത്താൽ
നിർമ്മിതമാം ചിദാനന്ദരൂപമേ,
പത്മനാഭകൃപാകലമാനസം
സത്മമാക്കിവസിക്കുന്നഹംസമേ,
സന്തതസ്നേഹഗാനനിരകളാൽ
സ്വാന്തവിസ്മൃതിനല്കും വിപഞ്ചികേ,
ചിത്രതാരനൃപാലാവതംസമേ,
ചില്പുരുഷകൃപശ്ലോകധാമമേ,
വാഴ്കവഞ്ചീശവംശയശഃപയോ-
വാരിധിക്കു വളർമതിബിംബമായ്!!–

പാർവ്വതീദേവിതൻ സൂനുവെങ്കിലും
പത്മനാഭപ്രസാദാർത്ഥിയാകയാൽ,
നവ്യയൗവ്വനാലംകൃതനെങ്കിലും
ബ്രഹ്മചര്യാവ്രതനിഷ്ഠനാകയാൽ,
നിത്യസമ്പന്നകോശനെന്നാകിലും
സ്വാർത്ഥലേശവുമില്ലാതിരിക്കയാൽ
ചിത്രാഭൻ തന്നവതാരം സർവ്വഥാ
ചിത്രമെന്നല്ലാതെന്തു പറയേണ്ടൂ–!!.

മാനത്തെത്തറവാട്ടു മുതലാക്കി,
ദീനത്രാണം സ്വധർമ്മമാക്കി സ്വയം
സ്വപ്രജാഹിതലോലമനസ്കനാ-
യുൾപ്രമോദം വളർത്തുമെൻതമ്പുരാൻ,
ധർമ്മരാജ്യനിവാസികൾക്കൊക്കെയും
ശർമ്മമൊന്നുപോൽനല്കുന്നവത്സലൻ,
വാഴ്കവഞ്ചീശവംശയശസ്കരൻ
വാഴ്ക മാമകപൊന്നോമനനൃപൻ!!

ആരുമാട്ടിയകററിയിരുന്നമത്-
സോദരരാമധസ്ഥിതവർഗ്ഗത്തെ
ഉൽഗതിയിലേക്കാനായിച്ചീടുവാൻ
ഉൾക്കനിവോടലം ശ്രമിച്ചീടുവോൻ,
എന്നുമാത്രമോ?–തൃക്കൈവിളയാട്ട-
മൊന്നിനാൽ ദേവഗേഹാർഗ്ഗളം സർവ്വം
തട്ടിനീക്കി,യസ്പൃശ്യതാബാധയെ
നാട്ടിൽനിന്നുമടിച്ചു പറത്തിയോൻ,

കൈരളിയ്ക്കുഹിസർവ്വകലാലയ-
സ്ഥാപനത്താലനശ്വരസമ്പദം



A Backwater Scene in Travancore.

കൈവരുത്തി,സ്വരാജ്യപരിഷ്കൃതി-
യ്ക്കാവതും തപസ്സാചരിച്ചീടുവോൻ,
വാഴ്കവഞ്ചീശവംശദിവാകരൻ
വാഴ്കമാമക ചിത്രാന്നൃപാലകൻ
വാരൊളിക്കലൊരാശിയായ്, വിശ്വസം-
സ്തൂയമാനപവിത്രസുവൃത്തനായ്!!

ഹന്ത, മിഥ്യാപരിഷ്ക്കാരസമ്മോഹ-
ഭ്രാന്തമാം പല പാശ്ചാത്യരാഷ്ട്രങ്ങൾ
മർത്ത്യനെച്ചുട്ടും 'ബാംബു' നിർമ്മിക്കുവാ-
നത്യധികം പരിശ്രമിച്ചീടവേ;
ശോണിതാകലശ്മശാനരംഗമായ്
ക്ഷോണിയെപ്പരിവർത്തനം ചെയ്യവേ;
താവകകൃപാശീതളഛായയിൽ
ഭീതിയെന്നിയേ വിശ്രമം തേടുവാൻ-
സൽഭരണസന്താനലതതളിർ-
ത്തുതങ്ങവിക്കും ഫലങ്ങൾ സ്വദിക്കുവാൻ-
യോഗമാർന്ന ധർമ്മാവനിലക്ഷ്മിതൻ
ഭാഗധേയപരിധിയെന്തോതിടാം–?

ചിന്തനക്കുമഹിതമാം കാവ്യമേ,
ബന്ധുരോദാരനവ്യപ്രഭാതമേ,
അന്തമററപുകൾപ്പുണ്ഡരീകങ്ങൾ
സന്തതം വിടരുന്ന തടാകമേ,
പാർത്ഥിവോത്തമ, തൃപ്പാദസീമയിൽ
പ്രാർത്ഥനാമലർമാലയുമേന്തി ഞാൻ
കാത്തുനിൽക്കുന്നു, ജന്മർക്ഷമംഗളം
പേർത്തുമോമനിച്ചീടുമീവേളയിൽ!!
ആയുരാരോഗ്യഭാഗ്യപരിപാക-
ശ്രേയശ്ശ്രേണിയോടൊത്തു നൂറാണ്ടുനാൾ
നിന്തിരുവടിലാലസിപ്പാൻ കൃപാ-
സിന്ധുവാം കൃഷ്ണനേകട്ടെ മംഗളം–!!!

ചെറുകഥ.

# മാത്തപ്പൻ.

(പൊൻകുന്നം വി. എ. വർക്കി.)

"ഇന്നുപോകണ്ടാ, ആഫീസിൽ. സുഖമില്ലെങ്കിൽ ഒരു ദിവസത്തെ അവധി എടുത്തുകൂടെ? ഇങ്ങനെ ഒണ്ടോ ഒരു ആഫീസ്!! അതിനു വരുന്നതു് ഇങ്ങുവന്നോട്ടെ. ഇന്നുപോകണ്ടാ"— ആഫീസിലേക്കു പോകാൻ ഒരുങ്ങിയിറങ്ങിയ ഭർത്താവിന്റെ കരം കവൎന്നുകൊണ്ടു് അവൾ പറഞ്ഞു. കോപം പ്രകാശിച്ചു നിന്നപ്പോഴും, അവളുടെ മുഖം നയനമോഹനമായിരുന്നു. ആ കൃശോദരിയുടെ പുരികക്കൊടികൾ പടവില്ലുപോലെ ഉയൎന്നു.

"അയ്യോ, അതു വയ്യ. ഇന്നു രണ്ടുമൂന്നുപേൎക്കുണ്ടു്, അവധി. അസുഖം എനിക്കു സാരമില്ല. പകലെ ഇന്നു പോരാം."—പ്രിയതമയുടെ പൂങ്കവിളിൽ കൈക്കൂലിയായി ഒരു ചുംബനം കൊടുത്തശേഷം മാത്തപ്പൻ ആഫീസിലേക്കു നടന്നു.

ആത്മാൎത്ഥതയുള്ള ഒരു ചെറുപ്പക്കാരനാണു്, മാത്തപ്പൻ. അയാൾക്കു് ഒരു ആത്മമിത്രമുണ്ടായിരുന്നു; ഒരു പുരോഹിതൻ. ഏതു രഹസ്യവും അവർ തമ്മിൽ കൈമാററം ചെയ്തു. മാത്തപ്പൻ ഹൃദയപൂൎവ്വം അദ്ദേഹത്തെ വിശ്വസിച്ചു. അദ്ദേഹം ആ കരയിലെ വികാരിയാണു്.

"മാത്തപ്പാ"—ഒരിക്കൽ വികാരിയച്ചൻ പറഞ്ഞു—"അതു് അവിടുന്നു കളയണം. അതു് ഇരുന്നാൽ വല്യനാശമാകും. പള്ളിയായി; പിന്നെ പട്ടക്കാരനായി. നമുക്കു് എതിരു പറയാനും മേല. കയ്യോടെ എടുത്തു ദൂരെക്കളയണം. മിടുക്കന്മാരു് അഞ്ചാറുപേരുമതി. ഇന്നാ, കൊറച്ചുചക്രം കൈയ്യിക്കെടക്കട്ടെ."

മാത്തപ്പൻ അതു കേട്ടു. അവൻ ആ പണം വാങ്ങുകയും ചെയ്തു.

ii

ലൗകികാശകൾ കൊണ്ടു് അധഃപതിക്കുന്നവൎക്കുള്ള ചൂണ്ടിപ്പലകയായി വികാരിയച്ചൻ യാത്രചെയ്തു. മോക്ഷം, നരകം, ദൈവം ഈ വാക്കുകൾ ദിവസം എത്രപ്രാവശ്യം വീതമാണു്, അദ്ദേഹം ഉപയോഗിക്കുന്നതെന്നു കണക്കില്ല. ഒരു ഇരുമ്പുപെട്ടിയിൽ പണമെന്നപോലെ അദ്ദേഹത്തിന്റെ നാവിലെ നിക്ഷേപസങ്ഖ്യകളാണു്, അവ.

എല്ലാം മോക്ഷമയമാണു്, വികാരിയച്ചനു്. എങ്കിലും അദ്ദേഹം മനുഷ്യനായിരുന്നു. ഒരു ഞായറാഴ്ച അച്ചൻ പള്ളിയിൽ പ്രസംഗിച്ചുകൊണ്ടു നിൽക്കയാണു്. അപ്പോൾ ആ പ്രസംഗസ്ഥലത്തുനിന്നു കുറച്ചകലെ ഒരു പുതുവൽസ്ഥലത്തുകൂടി കുറെപേർ നടന്നുകൊണ്ടിരുന്നു; ഭക്തന്മാരായ കുറെ ക്രിസ്ത്യാനികൾ. പള്ളിയും പട്ടക്കാരനും കടന്നുചെല്ലാത്ത ആ സ്ഥലത്തു് അവർ ഒരു ഓലകെട്ടിനകത്തിരുന്നു ഞായറാഴ്ച പ്രാൎത്ഥിച്ചുവന്നു. അവർ ചെന്നപ്പോൾ ആ പ്രാൎത്ഥനക്കുടിൽ ഇരുന്നേടത്തു കണ്ടതു കുറച്ചു വാഴത്തയ്യുകളാണു്!!

ആ സ്ഥലം വികാരിയച്ചന്റെ സ്വകാൎയ്യസ്വത്തിൽ ഉൾപ്പെട്ടു. ബുദ്ധിമാനായ അദ്ദേഹം ആ പ്രാൎത്ഥനാലയത്തിനുണ്ടാകാവുന്ന വികസിതാവസ്ഥയെപ്പററി ചിന്തിച്ചു. മാത്തപ്പന്റെ ചുമതലയിൽ ആ കുടിൽ അദ്ദേഹം ശരിപ്പെടുത്തുകയുണ്ടായി!!. പ്രസംഗം കേട്ടുകൊണ്ടു് മാത്തപ്പൻ പള്ളിയുടെ ഒരു മൂലയിൽ ഇരുന്നു. പുതുവലിലെ പ്രാൎത്ഥനക്കുടിലിലേക്കു നടന്നടുക്കുന്നവരെ, അവൻ ഉൾക്കണ്ണുകൊണ്ടു കണ്ടുകൊണ്ടിരുന്നു.

അച്ചന്റെ ആ പ്രസംഗം മാത്തപ്പന്റെ ഹൃദയത്തിൽ ചില വല്ലാത്ത തിരമാലകൾ അടിച്ചുകയററി. അന്ധകാര


മി: വി. ഏ. വർക്കി.

മദ്ധ്യത്തിൽ മിന്നാമിനുങ്ങിനെപ്പോലെ, അവന്റെ ഹൃദയാകാശത്തിൽ കൂടി ചില ചിന്താംശങ്ങൾ ചിറകടിച്ചു പറന്നു. വെടിമരുന്നു കുന്നായിക്കിടന്നാലും, ഒരു തീപ്പൊരിക്കു വളരെക്കഴിവുകളുണ്ടു്. ഒന്നുരണ്ടു തീപ്പൊരികൾ മാത്തപ്പന്റെ ഹൃദയത്തിൽ കയറിയിരുന്നു തീ ഊതി. ചിന്താഭാരത്തോടുകൂടി അവൻ വീട്ടിലേക്കു നടന്നു. പറയുന്നതുപോലെ പ്രവർത്തിക്കേണ്ടേ? പ്രവർത്തിക്കേണ്ടതല്ലേ, പറയേണ്ടതു്?—അവൻ ചിന്തിച്ചു.

ഒരു പത്തരയുണ്ടായിരിക്കയാണു്, മാത്തപ്പനു്. അവന്റെ ചിന്ത, അച്ചന്റെ മോക്ഷഫലടനയെ ചോദ്യം ചെയ്തു. ഒരിക്കൽ അവൻ വീട്ടിലേക്കു വരികയായിരുന്നു. വഴിവക്കിലെ ഒരു കുടിലിൽനിന്നു് ഒരു ദീനരോദനം അവന്റെ കാലടികൾക്കു മതിലു തീർത്തു. അവൻ അവിടെക്കയറി. രോഗിയായിക്കിടന്ന ആ പാവത്തിനു്, അനേകം ആവശ്യങ്ങളുണ്ടായിരുന്നു. അതിൽ സർവ്വപ്രധാനമായിരുന്നു, ഒന്നുരണ്ടു മുണ്ടിന്റെ കാര്യം. അതിനായി മാത്തപ്പൻ വീട്ടിലേക്കു നടന്നു.

അയാൾ വീട്ടിൽ ചെന്നപ്പോൾ, അച്ചൻ അവിടെ ഉണ്ടായിരുന്നു. ആത്മീയ കാര്യങ്ങളുടെ അന്വേഷണത്തിനായി അദ്ദേഹം അവിടെയെത്തിയിരുന്നു.

“എന്താ മുഖം ഇത്ര വാടിരിക്കുന്നതു്”—അച്ചൻ ചോദിച്ചു.

“ഒരുച്ചാൻ വയറിനുവേണ്ടിയുള്ള പാടല്ലേ”—അന്നാക്കുട്ടി കാരണം കണ്ടുപിടിച്ചു. അച്ചനും അവളുംകൂടി ചിരിച്ചു.

III

രാവിലെ മാത്തപ്പൻ പല്ലു തേച്ചുകൊണ്ടു് ഇരിക്കയാണു്. പള്ളിക്കു വേണ്ട വേഷത്തോടുകൂടി അന്നാക്കുട്ടി ഒരുങ്ങിയിറങ്ങി. അവളുടെ ആത്മീയ പ്രേരണയുടെ മുമ്പിലേക്കു്, അന്നു് അയാൾ ഒരു തീക്കട്ടക്കയെറിഞ്ഞു.

‘നിന്റെ ഈ പള്ളിയിൽപ്പോക്കു് എനിക്കു മനസ്സിലാകുന്നില്ല.”

“ങ്ഹേ...എന്താ, ഒന്നുപറഞ്ഞേ?”–കുപിതയായ ആ, മാനിനി ചോദിച്ചു.

“ഞാൻ നിന്റെ ഭർത്താവാണു്.”

“അല്ലെന്നാരു പറഞ്ഞു.”

“നിന്നെ ഞാൻ ഹൃദയപൂർവ്വം സ്നേഹിക്കുന്നു.”

“സ്നേഹിച്ചോ, അതിനാർക്കാ വിരോധം”—ചിരിച്ചുകൊണ്ടു് അവൾ പറഞ്ഞു.

“എന്റെ കാര്യങ്ങൾക്കു”—മാത്തപ്പൻ തുടർന്നു—“മുടക്കമുണ്ടാക്കുന്ന ഈ പള്ളിയിൽപ്പോക്കുകൊണ്ടു് എന്തെങ്കിലും പ്രയോജനമുണ്ടോ?”

“എന്തു സുഖമാ, ഞാൻ മുടക്കുന്നതു്”—അവൾക്കു വലിയ സംശയമായി.

“ഞാൻ പല്ലുതേച്ചുകഴിഞ്ഞു. എനിക്കു് ഉടനെ കുറെ കാപ്പികിട്ടണം. എന്നും രാവിലെ ചായക്കടയിൽചെന്നുവാട്ടവെള്ളം കുടിക്കുന്നതു നീയറിയുന്നില്ലല്ലോ. പണം ചെലവോ പോകട്ടെ. സുഖമായി ഇത്തിരി വെള്ളം കിട്ടുന്നുമില്ല. നീ എന്താ ഇതൊന്നും കാണാത്തതു്.”

“എന്നാ, ഞാൻ കാപ്പിയനത്തികൊണ്ടു് ഇവിടെയിരിക്കാം. ദൈവകാര്യം മുടക്കിയേച്ചു കാപ്പിയനത്താം. ലോകം മുഴുവൻ നേടിയാലും ആത്മാവു നശിക്കുന്നതുകൊണ്ടു് എന്താ ഗുണം. എന്നെ അത്ര കുറച്ചു സ്നേഹിച്ചാ മതി”—അവൾ പള്ളിയിലേക്കു നടന്നു.

ഭാര്യയുടെ ആത്മീയദാഹത്തെപ്പററി മാത്തപ്പൻ ചുഴിഞ്ഞുചിന്തിച്ചു. അങ്ങനെ ചിന്തിക്കയെന്നുള്ളതല്ലാതെ, പ്രായോഗികപരിവർത്തനങ്ങൾ കണ്ടില്ല. കാപ്പിക്കു ചായക്കടയിലേക്കു പോകുകതന്നെ വേണമായിരുന്നു. ആത്മീയകാര്യങ്ങൾ ചിന്തിക്കുന്തോറും അയാൾ ദൈവത്തിന്റെ അടുക്കലേക്കു സ്വതന്ത്രമായി പോകയാണു് ഉണ്ടായതു്.

അന്നു് ഒഴിവുദിവസമാണു്. വെയിൽ എരിഞ്ഞുതുടങ്ങി. മാത്തപ്പൻ ഏതോ പുസ്തകം വായിച്ചുകൊണ്ടിരുന്നു. “അമ്മാ, പിച്ച തരണേ. വയറുവെശക്കുന്നമ്മാ, വല്ലോം തരണേ”—ഒരു പിച്ചക്കാരൻ മുററത്തു വന്നുനിന്നു് അപേക്ഷിച്ചു.

“ഇന്നു പിച്ചയില്ല; ശനിയാഴ്ചവാ. പിച്ചക്കാരെക്കൊണ്ടു മടുത്തു. വല്ലവഴിക്കും പോകയേ ഒള്ളു.”—പള്ളിയിലേക്കു ഒരുങ്ങിയിറങ്ങി നിന്നുകൊണ്ടു അന്നാക്കുട്ടി പിച്ചക്കാരനോടു പറഞ്ഞു. കാഴ്ചയ്ക്കു കണ്ണിനുമാത്രം ഇത്തിരി ഇട ഇട്ടശേഷം ബാക്കി ശരീരഭാഗങ്ങൾ എല്ലാം ആ ഭക്ത മറച്ചിരുന്നു. പ്രാർത്ഥനയ്ക്കുള്ള പുസ്തകം കൈയിൽ ഉണ്ടായിരുന്നു.

“ഇതു് എങ്ങോട്ടാ”—മാത്തപ്പൻ ഭാര്യയോടു ചോദിച്ചു.

“ഓ! എന്റപ്പാ. മണിയടിച്ചതു കേട്ടില്ലേ. എനിക്കു പള്ളീൽപ്പോണം. പള്ളീം പട്ടക്കാരുമില്ലാത്തവരോടു് എന്തു പറയാനാ. ഞാമ്പോകയാ.”

“നീ ഇന്നു പോകണ്ടാ. രാവിലെ പോയതല്ലേ. എന്റെ രണ്ടു സ്നേഹിതന്മാർ ഇപ്പോൾ വരും. അവർക്കു ഇത്തിരി കാപ്പികൊടുക്കണം. നീ വല്ലതും നോക്കിക്കേ.”

“പിന്നേ. പിന്നേ. കാപ്പിയനത്തികൊണ്ടു് ഇരിക്കാം. സ്നേഹിതന്മാർ എന്നെ രക്ഷിക്കത്തില്ല. നല്ലോരു ധ്യാനം, ഞാനിരുന്നു കാപ്പിയനത്തിക്കോളാൻ.”!

“അമ്മാ, വയറുവെശക്കുന്നമ്മാ, തൊള്ളിക്കഞ്ഞി തരണേ”. യാചകൻ മുററത്തുനിന്നു കരഞ്ഞു. “പോടാ എരപ്പേ. നിന്നോടല്ലേ പോകാമ്പറഞ്ഞതു്.”—അവൾ കോപിച്ചു.

"കഷ്ടം"—മാത്തപ്പൻ പറഞ്ഞു—"നിൻെറ ഈശ്വരനാണു മുമ്പിൽ വന്നു നിൽക്കുന്നതു്, അവൻെറ പാത്രത്തിൽ വീഴുന്നതു് ഈശ്വരൻെറ പാത്രത്തിൽ വീഴുന്നു. നീ ഏതു ദൈവത്തെക്കാണാനാണു പോകുന്നതു്."

"എനിക്കു മനസ്സൊള്ള ദൈവത്തെയാ. പിച്ചക്കാരൻ ദൈവത്തെ ഇവിടെയിരുന്നു് ആരാധിച്ചോ. വിവരക്കേടു പറഞ്ഞാൽ അതിനു് ഒരു അതിരുവേണം."—അവൾ നടന്നുകഴിഞ്ഞു.

മാത്തപ്പനു് ഇരിപ്പുറച്ചില്ല. അയാൾ എഴുന്നേററു് അടുക്കളയിലേക്കു പോയി. കുറച്ചു ചോറും കറിയും കൂടി അയാൾ വരാന്തയിലേക്കു കൊണ്ടുവന്നു. പിച്ചക്കാരൻ അപ്പോഴേക്കു നടക്കുകയുണ്ടായി. മാത്തപ്പനു് അതു സങ്കടമായിരുന്നു. അയാൾ ആ ഭിക്ഷുവിനെ വിളിച്ചുവരുത്തി ആ നഗ്നമായ പാത്രത്തിലേക്കു മാത്തപ്പൻ ചോറും, കറിയും വിളമ്പിക്കൊടുത്തു. പിച്ചക്കാരൻ കൊതിയോടുകൂടി അതു കഴിച്ചു. അവൻെറ കണ്ണിൽനിന്നു മൂന്നുനാലു തുള്ളിക്കണ്ണുനീർ ആ പാത്രത്തിലേക്കു വീഴുകയുണ്ടായി. ഉള്ളുരുകലിൻെറയും, കൃതജ്ഞതയുടെയും ദൈവികകാഴ്ചകൾ.

ഒരിക്കൽ മാത്തപ്പൻ അയാളുടെ വീട്ടിലേക്കു ചെല്ലുകയായിരുന്നു. വേലക്കാരൻ പയ്യൻ ഒരു പാത്രത്തിൽ ഏതോ സ്വാധനവുമായി അയാൾക്കു് എതിരെ ചെന്നു.

"നീ എവിടെപ്പോകുന്നു.?"

"അച്ചൻെറ അടുക്കൽ."

"ഇതെന്താ."

"കറി."

ഒരു നല്ല കറിവച്ചാൽ അതിൽ ഒരു പങ്കു് അന്നക്കുട്ടി അവളുടെ ആത്മിയഗുരുവിനു കൊടുത്തയയ്ക്കും. അഥവാ അവൾ നല്ല കറിയുണ്ടാക്കുന്നതു തന്നെ അതിനാണു്. അച്ചൻ എന്നു് ഉച്ചരിക്കുമ്പോൾ ഭക്തയായ അവൾ പരവശയാകും. ഹാ-എന്തു നല്ല അച്ചൻ. അദ്ദേഹം ഒരു പുണ്യവാനാണു്."—അവൾ പലപ്പോഴും പറയാറുണ്ടു്.

ഏകാകിയായി മാത്തപ്പൻറോഡിൽ കൂടി നടക്കയായിരുന്നു. അങ്ങനെ ഒരു കുരിശുപള്ളിയുടെ സമീപമായി. ആളുകൾ കുറെപ്പേർ അവിടെ കൂടിനിന്നു. കാര്യമെന്തെന്നറിവാൻ മാത്തപ്പൻ ഒന്നു ശ്രദ്ധിച്ചു. തെരുവുതെണ്ടിയായ ഒരു വൃദ്ധൻ മരണവേദനയോടുകൂടി അവിടെ കിടന്നു് ഉരുണ്ടു. ജീവകാരുണ്യത്തിൻെറ അലകൾ മാത്തപ്പൻെറ ഹൃദയത്തിൽ ചലിച്ചു. വേദനയുടെ മുമ്പിൽ അലിയാത്ത ഒന്നായില്ല, അയാളുടെ ഹൃദയം. അതു് അഗ്നിപോലെ നിഷ്കളങ്കമായിരുന്നു. അയാൾ ആ ദീനൻെറ അടുക്കൽ ചെന്നു.

"വെള്ളം, തൊ...ള്ളി വെ...ള്ളം."—ആ പരവശൻ ആവശ്യപ്പെട്ടു. മാത്തപ്പൻ കുറച്ചുവെള്ളം കൊണ്ടുവന്നു. അതിൽ കുറെ ആ പരവശൻെറ വായിലേക്കു അയാൾ ഒഴിച്ചുകൊടുത്തു. സമാശ്വാസത്തോടുകൂടി ഒരു നിസ്വൻ ലോകത്തോടു യാത്രപറഞ്ഞു. പുളിയില വീഴുന്നതുപോലെ നിസ്സാരമായിത്തീന്ന ഒരു മരണത്തിനു്, മാത്തപ്പൻ സാക്ഷിനിന്നു. ആ നിരാശ്രയന്റെ മരണസമയത്തു സൈ്വരമായി ഒന്നു തലചായിക്കണമായിരുന്നു. അതിനു കൈത്തലം നീട്ടിക്കൊടുക്കാൻ മാത്രമാണു മാത്തപ്പനു സാധിച്ചതു്. മറെറന്തിനെക്കാളും പരിശുദ്ധമായ ഉപഹാരമായി അയാൾക്കു് ആ ശവശരീരത്തിൽ അർപ്പിക്കാനുണ്ടായിരുന്നതു രണ്ടുതുള്ളിക്കണ്ണുനീരാണു്. മനുഷ്യത്വത്തിൻെറ അൎത്ഥപുഷ്ടി തികഞ്ഞ കവിതകൾപോലെ അതു പ്രകടനരഹിതമായിരുന്നു.

ഒരു സംസ്കാര കൎമ്മമാണു്, പിന്നെ അവിടെ ശേഷിച്ചതു്. വികാരിയച്ചൻ അതിലെ വരുന്നുണ്ടായിരുന്നു. മാത്തപ്പൻ അദ്ദേഹത്തിൻെറ അടുക്കലേക്കു ചെന്നു.



Canal View at Kozhithottam, Chavra·

യാത്രപറഞ്ഞ നിസ്വൻെറ ശവം ആ കുരിശുപള്ളിത്തിണ്ണയിൽത്തന്നെ കിടന്നു ആ നിസ്വനു സർവപ്രധാനമായി ഒരു ബുദ്ധിമോശം സംഭവിച്ചിരുന്നു. ശവമടക്കുന്നതിനുള്ള പണം അയാൾ ഉണ്ടാക്കിവച്ചില്ല. പക്ഷെ പണമുണ്ടായിരുന്നെങ്കിൽ ശരിയായി ഒരു നേരത്തെ കഞ്ഞികുടിച്ചശേഷം അയാൾ മരിച്ചേനെ. മരിച്ചുകഴിഞ്ഞാൽ ആ ശവമടക്കേണ്ടതു ജീവിച്ചിരിക്കുന്നവരുടെ ഒരു ആവശ്യമായി അയാൾ വിശ്വസിച്ചിരിക്കണം.

മാത്തപ്പൻ അച്ചൻെറ അടുക്കലായി. ഒരു വഴിക്കു പോകാൻ ഒരുങ്ങിയിറങ്ങിയിരിക്കയാണു്, അച്ചൻ. കുപ്പായത്തിൽ അഴുക്കുപററാതിരിക്കാൻ, നിയമപ്പരീക്ഷ പാസ്സാകുന്നവർക്കു കിട്ടുന്ന ജാതി ഒരു ഉടുപ്പു് അദ്ദേഹം കൈത്തണ്ടിൽ തൂക്കിയിട്ടിരുന്നു. ഈവനിംഗ് ഇൻ പാരീസുകൊണ്ടു മുടി ഭംഗിയായി ഒതുക്കിവച്ചിരുന്നു. വികാരിയച്ചൻെറ വേഷവും ഒരുക്കവും കണ്ടാൽ മുഷിഞ്ഞ ഒരു വേലയ്ക്കു്, വിശേഷിച്ചു ശവം കിടക്കുന്ന ഒരു സ്ഥലത്തേക്കു ക്ഷണിക്കുവാൻ, കലാവബോധമുള്ളവരാരും ഒരുങ്ങുമായിരുന്നില്ല.

"അച്ചോ, ഒരു പാവം കഞ്ഞിപോലും കുടിക്കാതെ കിടന്നു ചത്തു. കുരിശുപള്ളിയിലാണു കിടക്കുന്നതു്. അങ്ങു് ഒന്നു സഹായിക്കണം.

"എന്താ, ഞാൻ കുഴിവെട്ടാൻ കൂടണോ"?—അച്ചൻ ചോദിച്ചു.

"അതല്ലെ",—മാത്തപ്പൻ തുടൎന്നു— "അങ്ങു ക്ഷോഭിക്കാതിരിക്കണം."

"ഞാൻ ക്ഷോഭിച്ചാൽ നീ എന്തു ചെയ്യും?"

"അച്ഛോ, കോപം അവിടുത്തെ ഒരു ദുർബലതയാണു്. സ്നേഹസ്വരൂപനായ ക്രിസ്തുവിൻെറ ശിഷ്യനാണു്, അങ്ങു്."

"വേണ്ട, വേണ്ട എന്നെ ഗുണദോഷിക്കാൻ പോരണ്ടാ. അതൊക്കെ എനിക്കറിയാം. നീ നിൻെറ പാട്ടിനു പോ. പള്ളീം പട്ടക്കാരനുമില്ലാത്ത നീയാണോടാ, എന്നെ ഗുണദോഷിക്കാൻ."—അച്ചനു സഹിച്ചുകൂടാത്ത കോപമുണ്ടായി. അദ്ദേഹം ചെരിപ്പിൻെറ കിറുകിറാരവത്തോടുകൂടി ബസ്സ്സ്റ്റാൻഡിലേക്കു നടന്നു.

"അച്ചോ അങ്ങു വെള്ളയടിച്ച ശവക്കോട്ടയാകുന്നു. ദീനജനങ്ങളുടെ മുററത്തു് അവിടുത്തെ കാലടി പതിയുന്നില്ല."

IV

മാത്തപ്പനെപ്പററി അച്ചൻ കാൎയ്യമായി ശ്രദ്ധിച്ചു. കർബാന കമ്പസാരങ്ങൾ അയാൾക്കു് ഇല്ലാതായി. ആ കർബാനയുടെയും കമ്പസാരത്തിൻെറയും ഹോതാവായ അച്ചൻെറ അർഹത മാത്തപ്പനു മനസ്സിലായില്ല.

ഒരിക്കൽ അച്ചൻ കുരിശുപള്ളിയിൽ പ്രസംഗിച്ചുകൊണ്ടു് നിൽക്കയായിരുന്നു—ക്രിസ്തുവിൻെറ സ്വൈരതയെ അദ്ദേഹം, വാക്കുകളിൽക്കൂടി ഇളക്കി. ആത്മാവിൽ ദാരിദ്ര്യമുള്ളവർ ഭാഗ്യവാന്മാർ. നിങ്ങൾ ഉടുക്കാനില്ലാത്തവൎക്കു് ഉടുക്കാൻ കൊടുക്കണം. കിടക്കാനില്ലാത്തവൎക്കു സ്ഥലം കൊടുക്കണം."

"പ്രസംഗിച്ചാൽ മാത്രം മതിയോ അച്ചൻ ആ പ്രാൎത്ഥനാലയം നശിപ്പിച്ചതിനെപ്പററി പശ്ചാത്തപിക്കുന്നുണ്ടോ. അയോഗ്യതകൾ ചൂണ്ടിക്കാണിച്ചാൽ അങ്ങു ക്ഷോഭിക്കുമോ"—മാത്തപ്പൻ എഴുന്നേററുനിന്നു് ചോദിച്ചു. അവിടം നിശ്ശബ്ദമായി. ആളുകൾ മാത്തപ്പനെ നോക്കി.

V

അന്നും ഒരു ഞായറാഴ്ചയാണു്. മൂകലക്ഷങ്ങൾക്കായി ക്രിസ്തുഭഗവാൻ തൂങ്ങിമരിച്ച കുരിശു ശിരസ്സിൽ വഹിച്ചുകൊണ്ടു് ആ ദേവാലയം അങ്ങനെ ഉയൎന്നു നിന്നു. അതിൻെറ മുകളിൽ ഒന്നു രണ്ടു കാറിൻ കഷണങ്ങൾ വന്നു മൂകരായി നിന്നിരുന്നു. ക്രിസ്തുവിൻെറ പാദപീഠത്തിൽ പൂജയാചരിച്ചശേഷം അച്ചൻ ഒരു കുറിപ്പു മൂന്നുപ്രാവശ്യം വിളിച്ചറിയിച്ചു. മാത്തപ്പനെ പള്ളിക്കുററത്തിൽ ഉൾപ്പെടുത്തിയിരിക്കുന്നു എന്നു്.

നല്ലയാളുകൾക്കായിട്ടല്ല, ക്രിസ്തു വന്നതു്. കാണാതെപോയവരെ കണ്ടുപിടിക്കുന്നതിനും, വഴിതെററി നിൽക്കുന്നവൎക്കു വഴി കാണിച്ചുകൊടുക്കാനും, ആരോഗ്യമില്ലാത്തവൎക്കു് ആരോഗ്യം നൽകുന്നതിനും.

ആളുകൾ പള്ളിയിൽനിന്നു പിരിഞ്ഞുതുടങ്ങി. "മറുതലക്കാരനെങ്കിലും അവനെ കളഞ്ഞല്ലോ."—ആളുകളിൽ ഒരാൾ പറഞ്ഞു.

അച്ചൻ വിജയോന്മാദത്തോടുകൂടി ആ മുടക്കുകാൎയ്യം വായിച്ചുകൊണ്ടു നിന്നപ്പോൾ, മാത്തപ്പൻ ആശുപത്രിയിലായിരുന്നു. പരവശനായ ഒരു രോഗിയുടെ കിടക്കയ്ക്കു സമീപം അയാൾ ഇരിക്കയായിരുന്നു. ആ ആതുരനെ കാരുണ്യത്തോടുകൂടി തടവിക്കൊണ്ടു് ഇരിക്കയായിരുന്നു. പള്ളിക്കുററത്തിൽപ്പെട്ടെങ്കിലും അവൻെറ കൈ ഒരു ദീനനെ തടവുന്നതിനു് ഉയൎത്തിയപ്പോൾ ഉയരുകതന്നെ ചെയ്തു.

മാത്തപ്പൻ വീട്ടിലേക്കു നടന്നു. "നിരീശ്വരൻ"—വഴിവക്കിൽ നിന്നു പലരും അവനു സ്ഥാനപ്പേരുകൊടുത്തു. സമുദായനീതിക്കു് അതു പറയാതിരിക്കാൻ

കഴിവുണ്ടായിരുന്നില്ല. വഴിയിലുള്ള ചിലരിൽനിന്നു മാത്തപ്പൻ കാര്യം മനസ്സിലാക്കി. ഉലയുന്ന ചിന്തകളോടുകൂടി വീട്ടിലേക്കു നടന്നു. അവന്റെ ഹൃദയഭൃംഗം പതിതകാരുണികനായ ഭഗവാൻ ക്രിസ്തുവിന്റെ പാദപങ്കേരുഹങ്ങളിലേക്കു വേദനയോടുകൂടി പറന്നു.

ചെന്നപാടെ അയാൾ ഒരു കട്ടിലിൽ വീണു. കണ്ണുനീരോടുകൂടി അന്നക്കുട്ടി ആ കട്ടിലിനു സമീപം ചെന്നു നിന്നു. ഒരു യുവതിക്കു് അഭിമാനിക്കാവുന്ന ഭർത്തൃമാനിതകൾ പലതിനും സങ്കേതമായിരുന്നു മാത്തപ്പൻ. അയാൾ തനിക്കായിനീക്കിവച്ചിരിക്കുന്ന ഹൃദയഭാഗത്തിന്റെ പരിശുദ്ധിയെപ്പററി അന്നക്കുട്ടിക്കു നല്ല ബോധ്യമുണ്ടായിരുന്നു.

ആ ദമ്പതിമാരുടെ മധ്യത്തിൽ ഒരു വലിയ നിശ്ശബ്ദത പരന്നു.

"ഞാൻ പള്ളിക്കുററത്തിൽപ്പെട്ടു."—മാത്തപ്പൻ തന്നെ പറഞ്ഞു തുടങ്ങി. അയാളുടെ സ്വരത്തിനു് ഒരു കലുഷത കടന്നുകൂടി. അയാൾ തുടർന്നു:-"നീ ദുഃഖിക്കേണ്ടാ. എന്നെ വിസ്മരിച്ചുകൊള്ളുക." അയാളുടെ കണ്ണുനിറഞ്ഞു കഴിഞ്ഞു.

"ഓമനെ നാം വിവാഹിതരായിട്ടു് ഇനിയും മധുവിധു കൊണ്ടാടിത്തീർന്നില്ല. നമുക്കു കൊരുക്കുവാനുള്ള പൂമാല ഇനിയും പൂർണ്ണമായിട്ടില്ല. നാം പാടിത്തുടങ്ങിയ ഗാനത്തിന്റെ പല്ലവി ഇനിയും തീർന്നില്ല. നമുക്കു മനസ്സുണ്ടെങ്കിലും ഇല്ലെങ്കിലും നാം പിരിയണം!! ഹാ!! നാം പിരിയണം. നിന്റെ സുഖസൗകര്യങ്ങൾക്കു എന്റെ ഭർത്തൃത്വം എന്നും കാവൽ നിന്നിട്ടുണ്ടു്. ആധ്യാത്മികകാര്യങ്ങളിൽ നമുക്കു് അഭിപ്രായവ്യത്യാസമുണ്ടായി. അതു് എന്റെ കുററമല്ല. അച്ചൻ എന്നെ അങ്ങനെയാക്കിത്തീർത്തു. ദീനജനാവലംബമായ ക്രിസ്തുദേവന്റെ സന്നിധിയിൽ ഞാൻ എന്തെങ്കിലും തെററു ചെയ്തതായി എനിക്കു വിശ്വാസമില്ല. നിന്റെ സേവനം ഞാൻ വിസ്മരിക്കയില്ല. അതു് എന്റെ സ്മരണയിലെ ചൂട്ടും വെളിച്ചവുമാണു്. അതിനു ഞാൻ കൃതജ്ഞതയുള്ളവനാണു്. ഞാൻ അറിയാതെ തെററുകൾ വല്ലതും ചെയ്തിട്ടുണ്ടെങ്കിൽ പ്രിയെ, എനിക്കു മാപ്പുതരിക."

ആ ദമ്പതിമാരുടെ കണ്ണിൽനിന്നു അശ്രുധാരകൾ ഒഴുകി. ഒരു സ്ത്രീഹൃദയത്തിന്റെ സ്വാഭാവികമായ മൃദുത്വത്തോടും സ്നേഹവ്യാപാരത്തോടുംകൂടി അന്നക്കുട്ടി പരവശയായി.

"ഞാൻ നിരീശ്വരനായി!!"—മാത്തപ്പൻ തുടർന്നു—"വിശ്വാസികളുടെ കല്ലേറു കൊള്ളത്തക്കവിധം അധഃകൃതനായി. ഹാ! എന്റെ ദേവാ, സ്നേഹഗംഭീരനായ ഭഗവാനെ. മനുഷ്യഹൃദയത്തിന്റെ പരമാർത്ഥത അവിടുന്നു് അറിയുന്നു."

"ഉവ്വ്, നമുക്കു പിരിയാം.—മാത്തപ്പന്റെ സ്വരത്തിനു് ഒരു ഗൗരവം കലർന്നു.—"നമുക്കു വേർപെടാം. അതു സമുദായനീതിയുടെ ആജ്ഞയാണു്. എന്നോടു യാത്ര ചോദിച്ചുകൊള്ളുക. ഓമനെ പള്ളിക്കുററം ആക്രമിച്ചടക്കിയിട്ടില്ലാത്ത പ്രപഞ്ചത്തിൽ വല്ലേടത്തും ഈശ്വരചൈതന്യമുണ്ടെങ്കിൽ എന്റെ ആത്മാവു സ്വതന്ത്രമായി അതിൽ വിശ്രമിച്ചുകൊള്ളട്ടെ."

അന്നക്കുട്ടിക്കു് ഒന്നും പറയാനുണ്ടായിരുന്നില്ല. കുറെ കണ്ണുനീർത്തുള്ളികൾ മാത്രമായിരുന്നു അവളുടെ മറുപടി. അവളുടെ ജീവിതത്തിലെ തീ പിടിച്ച രംഗമായിരുന്നു, അതു്.

ദുഃഖിതയായ അവർക്കു ചിന്തിക്കാനുള്ള അവസരം നിർബാധം ആ രാത്രി നൽകി. അവളുടെ വിലയേറിയ കണ്ണുനീർത്തുള്ളികൾ പലതിനും ഈശ്വരൻ സാക്ഷിനിന്നു.

നേരം വെളുത്തു. സത്യത്തിന്റെ സന്ദേശവുമായി പുലർകാലമാരുതൻ ചില്ലിക്കൊമ്പുകളിൽനിന്നു്, ഇറങ്ങിത്തിരിച്ചു. ആത്മപരിശുദ്ധിയോടുകൂടി ഉഷസ്സു പ്രത്യക്ഷയായി.

അഴിഞ്ഞ കാർകൂന്തലോടുകൂടി അന്നക്കുട്ടി ഭർത്താവിന്റെ അടുക്കൽ ചെന്നു. സംശയമോ, അലസതയോ, അവളെ ബാധിച്ചിരുന്നില്ല. ഹൃദയേശ്വരന്റെ കാലടികളിൽ വീണുകൊണ്ടു് അവൾ പറഞ്ഞു.

"നാഥാ, എനിക്കു മാപ്പുതരിക. മരണംവരെ അങ്ങയോടു കൂടി ഞാൻ ജീവിച്ചുകൊള്ളട്ടെ. അങ്ങയെ പള്ളിക്കു പുറത്താക്കാൻ അദ്ദേഹത്തിനു് യോഗ്യതയില്ല." ആ പശ്ചാത്താപപരവശ, ഭർത്താവിന്റെ കൈക്കുടുക്കിൽ ഒതുങ്ങി. അയാൾ അവളുടെ കണ്ണുനീർ അധരം കൊണ്ടു തുടച്ചു.

(ഇപ്പോഴും ജീവിച്ചിരിക്കുന്നവരോ മരിച്ചവരോ ആയ യാതൊരു വ്യക്തിയേയും ഈ കഥ സ്പർശിക്കുന്നതല്ലെന്നു ഉറപ്പു പറഞ്ഞുകൊള്ളുന്നു—
ലേഖകൻ)

# അയൽക്കാർ

## ഒരു വിനോദചിത്രണം.

ജി. ഗോപാലപിള്ള ബി. എ. എൽ. ററി.

സുപ്രസിദ്ധനായ റോബിൻസൺ ക്രൂസോയെപ്പററി കേട്ടിട്ടില്ലാത്തവർ ആരാണു്? ഏകാന്തതയുടെ ഹൃദയാവർജ്ജകമായ ആലിംഗനസുഖം അനുഭവിച്ച ആ മഹാനുഭാവൻെറ ജീവിതകഥയിൽ യഥാർത്ഥമായി രസിക്കാത്തവർ ആരെങ്കിലുമുണ്ടോ? എന്നാൽ ഏകനായി കൂട്ടുകാരനും കൂററുകാരനുമില്ലാതെ ആ ദ്വീപിൽ അയാൾ എങ്ങനെ കഴിഞ്ഞുകൂടി എന്നു് പലരും പരിഭ്രമിച്ചാലോചിച്ചേക്കാം. നമ്മുടെ അയൽക്കാരേ കൊണ്ടുണ്ടാകുന്ന ദുരിതങ്ങൾ എത്രമാത്രമാണെന്നു് വ്യക്തമായി സൂക്ഷ്മനിരീക്ഷകനായ വിദേശിഗ്രന്ഥകർത്താവു് എങ്ങനെ ചിത്രീകരിച്ചു എന്നു് നാം അതിശയിച്ചു പോകും. അതിൽ വലിയ അത്ഭുതത്തിനാവശ്യമില്ല. അയൽപക്കക്കാരുടെ പ്രവൃത്തികളും സംശയങ്ങളും ചിന്താഗതികളും എല്ലാ നാട്ടിലും ഒരുപോലെയാണു് എന്നു സമാധാനിച്ചാൽ മതി.

ഇക്കൂട്ടർ ചെയ്യുന്ന മഹാപാപങ്ങൾക്കു കൈയും കണക്കുമില്ല. അസൂയയെന്നും കുശുമ്പെന്നും പേരുള്ള ഒരുമാതിരി രോഗമാണു് ഇവരുടെ ഇടയിൽ പടന്നുപിടിച്ചിരിക്കുന്ന ഒരു പകച്ചവ്യാധി. എട്ടുപത്തു വയസ്സു പ്രായമായിക്കഴിഞ്ഞാൽ ഈ ഘോരവ്യാധി അവരെ ഗ്രസിക്കയായി. കൂട്ടുകാരനായ കഷണ്ടിയേപ്പോലെ ചികിത്സയില്ലാത്ത സുഖക്കേടാകയാൽ പല്ലുപോയാലും ഈ രോഗം ഒരുത്തരേയും വിട്ടുമാറുന്നില്ല. ഈ രോഗം അതിൻെറ മൂർദ്ധന്യദശയിലെത്തിക്കഴിഞ്ഞാൽ കുശുമ്പുവ്രണങ്ങൾ പൊട്ടിയൊലിച്ചുതുടങ്ങും. 'ആങ്ങളചത്താലും വേണ്ടുകില്ല, നാത്തൂൻെറ കരച്ചില് കാണണം' എന്നും മററുമുള്ള കൂട്ടരിതിൽ ഉൾപ്പെടും. അയൽപക്കത്തുള്ള ഒരു 'പടം' മാലയിട്ടു് അമ്പലത്തിൽ ഒന്നാം തീയതി തൊഴാൻപോയാൽ അതു കുശുകുശുപ്പിനു കാരണം ധാരാളമായി. 'അതു' മുക്കാണെന്നും, തമ്പാക്കാണെന്നും അതല്ല എരവലാണെന്നും മററും കുളക്കടവുമുതൽ അടുക്കളവരെ പ്രസംഗവിഷയമായി. അടുത്തുള്ള ഒരു വീട്ടിലെ പെൺകുട്ടിയുടെ വിവാഹത്തെപ്പററി ഭാര്യ—(ഭർത്താവിനോടു്) നമ്മുടെ വടക്കേതിലെ കുസുമത്തിൻെറ മാലയിടീൽ വരുന്നാഴ്ചയാ

ഭർത്താ—ആരാ പുള്ളി?

ഭാര്യ—ഞാനുദ്ദേശിച്ചയാൾ തന്നെ. ആ പറങ്ങോടൻ കരിക്കട്ടപോലിരിക്കും ഇന്നാളിവിടെ വന്നില്ലേ? തൊഴിലില്ലാതെ നടക്കുന്ന ആ ബി. എ. ക്കാരൻ. നമ്മുടെ സരളയ്ക്കു ആലോചിച്ചു് അയാളു്



Guest House, Trivandrum.

പറഞ്ഞില്ല്യോ അവൾ കണ്ടാൽ അത്ര കൊള്ളുകില്ലെന്നു്. അയാളുതന്നെ. അന്നേ ആ വാദ്ധ്യാരവളെ സംബന്ധം ചെയ്യുരുതെന്നു് ഞാൻ വിചാരിച്ചതാണു്. ഇപ്പോഴങ്ങനെതന്നെ"

ഭർത്താ—നീ വല്യ കുശുമ്പുകാരിയാ.

ഭാ—ഇനി ഈയാൾക്കുകൂടി ചെലവിനുകൊടുക്കണം. മറേറതു തൊഴിലില്ലാത്തയാളല്ലല്ലോ. അവൾക്കങ്ങനെ വരണം. വല്യസുന്ദരക്കോതയാണെന്നാണവളുടെ ഭാവം. രണ്ടു് കൊല്ലം കഴിയുമ്പോൾ കാണാമല്ലോ അച്ചീം നായരും കൂടെ കറങ്ങുന്നതു്.

ഇങ്ങനെ വിചാരിക്കേണ്ട കാര്യം വല്ലതും ഉണ്ടോ? സ്ത്രീണാഞ്ചചിത്തം പുരുഷസ്യഭാഗ്യം എന്നല്ലേ? സ്ത്രീയുടെ ചിത്തം പുരുഷൻെറ ഭാഗ്യത്തിനു് പലപ്പോഴും കാരണമായിട്ടില്ലേ? അങ്ങനെ അയാൾക്കൊരു ജോലി കിട്ടി സുഖമായിട്ടവൻ കഴിയട്ടെ എന്നു് വിചാരിച്ചാൽ എന്താണു് ദൂഷ്യം? അങ്ങനൊന്നും വിചാരിക്കയില്ല.

വല്ല ഗ്രാൻറു പള്ളിക്കൂടം വാദ്ധ്യാരും അയൽപക്കമായാൽ നരകം സമീപത്തുണ്ടെന്നു മനസ്സിലാക്കിയാൽ മതി. വൈകിട്ടു മൂന്നരയാകുമ്പോൾ എത്തും. ഇവർ എല്ലാരേയും കേറി 'സാറേ' എന്നാണു വിളിക്കുക പതിവു്.

'സാറേ! ഒരേഴ ചക്രം വേണം. ഗ്രാൻറു് മാറുമ്പോൾ തന്നേക്കാം" അഞ്ചാറുദിവസം കഴിയുമ്പോൾ ഒരിരുപത്തൊന്നരചക്രത്തിനുകൂടി വരും 'ഒരു രൂപതികച്ചു് അങ്ങുതരാം' എന്ന അനുബന്ധംകൂടി ഉണ്ടായിരിക്കും. ഇങ്ങനെ തികയ്ക്കാൻ സന്മനസ്സുള്ളവരായാൽ 5 രൂപയോ പത്തു രൂപയോ ഇഷ്ടംപോലെ ആകുന്നതിനും ഈ ഇനം അയൽപക്കക്കാർക്കു യാതൊരു വിസമ്മതവുമില്ല. 1-ാം തീയതി ചോദിച്ചാൽ ശമ്പളം 10-ാം തീയതി. അന്നു ചോദിച്ചാൽ 21-ാം തീയതി ബിൽ മാറും അന്നു അവിടെ കൊണ്ടുവന്നുതരാം" എന്നു എത്രനാൾ വേണമെങ്കിലും കഴിഞ്ഞുകൂടും. ഇതൊന്നും അവർ മനപൂവ്വം ചെയ്യുന്നതല്ല. സാറിൻെറ സ്വത്തുക്കൾ മുഴുവനുംകൂടി ഇതിലേക്കു കണ്ടുകെട്ടുന്നതും സാറിനു സമ്മതമായിരിക്കും. ആകെയുള്ള സമ്പാദ്യം ഇത്രയുമാ

യിരിക്കാം. ചുമച്ചുകരയുന്ന പത്തുവയസ്സുള്ള ഒരു മൂത്തകുട്ടി. അതിന് താഴോട്ടു ഓരോ വയസ്സിന്റെ കുറവിൽ വീതം 9 രോഗങ്ങളോട് കൂടിയ ഒൻപതു കുട്ടികൾ ഒരു സാധ്വിയായ തള്ള, എല്ലുപിടിച്ച് ശ്വാസം വലിച്ചുകൊണ്ടിരിക്കുന്ന ഒരു കൊടിച്ചി, ഇത്രയുമെങ്കിലും ഇല്ലാതെവരികയില്ല.

ഇതിൽ കഷ്ടമാണ് അയൽപക്കക്കാരെകൊണ്ടുള്ള വേറെ ചില ഇടപാടുകൾ. "ഒരു പതിനാറു മുളക്", ഒരു തബ്ളേർ ഉപ്പ്", മുന്നാഴിയുരിയരി ഇങ്ങനെയുള്ള അടുക്കളക്കടം കൊടുക്കൽ വേറെ വഴി നടക്കുന്നുണ്ട്. മുന്നാഴി അരി കൊടുത്തതു് സ്വന്തം കയ്‌വച്ച് കല്ലുക്കാടൻ മുദ്രച്ചങ്ങഴിക്കു വടിച്ചളന്നാണെന്നും മടക്കിത്തന്നതു അതിൽ കുറവായിരുന്നെന്നും മററുമുള്ള കലാപലാ ബഹളമാണ് ഇതിനെ തുടരുന്നതു്. ഒരു മാസത്തേക്കു രണ്ടുവീട്ടിലുമുള്ള സ്ത്രീകൾ സംസാരം നിർത്തിവയ്ക്കും. പരസ്പരം നോക്കുകില്ല എന്നൊക്കെയാകും. അയൽപക്കത്തുള്ള വേറെ ആരെങ്കിലും ഒന്നു നിറം മാറി നടക്കുമ്പോൾ രണ്ടുകൂട്ടർക്കും അതേപ്പററി ചർച്ച ചെയ്യാതെ നിവൃത്തിയില്ലെന്നാകും. വീണ്ടും ഇടപാടുകൾ തുടങ്ങും. അയൽപക്കക്കാരുടെ ഈ കടം കൊടുക്കൽ വാങ്ങലാണ് ഇവരെ കൊണ്ടുള്ള മഹാവിഷമം.

ഇവരിൽ ചിലരുടെ തണ്ടു ഭാവികൾ ദുസ്സഹമാണ്. കൺസ്റ്റേബിളണ്ണന് അധികാരം കാണിക്കണം. അഞ്ചൽമാന് സർക്കാരുശമ്പളം കിട്ടുന്നൊന്നും തന്റെ കയ്യിൽ പല രഹസ്യങ്ങളും വരുന്നൊന്നും ഭാവിക്കണം. ചില അങ്ങുന്നന്മാർക്കു ഞാൻ വിചാരിച്ചാൽ പത്തുപന്ത്രണ്ടു കുടുംബങ്ങൾ പട്ടിണിയാക്കാമെന്നു ഭാവിച്ച് ഞെളിയണം. പഠിപ്പിക്കാൻ കേമനാണെന്നു വാദ്ധ്യാർക്കു പൊങ്ങച്ചം. എന്തിന്? കിട്ടച്ചാർക്കുവരെ എന്റെ കയ്യിൽ വെള്ളിരൂപ ഏഴുണ്ടെന്നു തണ്ട്. ഈ തണ്ട് വീടുകളിൽ നിറഞ്ഞു പെണ്ണുങ്ങൾക്കും പിള്ളേർക്കും വരെ ഈ മഹാരോഗം എത്തിപ്പിടിക്കും. വേഷത്തിലും, നോട്ടത്തിലും, ഭാവത്തിലും, നടപ്പിലും എല്ലാം ഈ തണ്ട് എടുത്തു തുടങ്ങും.

'ലോഹ്യം' എന്നൊരു പദം ഇവരെപ്പററി പറയുമ്പോൾ വിട്ടുപോകരുതാത്തതാണ്. രണ്ടു് വീട്ടുകാർ ലോഹ്യത്തിലാണെന്നു പറഞ്ഞാൻ സൗകര്യമുള്ളപ്പോൾ നുണ പറയാൻ പെണ്ണുങ്ങൾ കൂടാറുണ്ടെന്നും "ഷാപ്പിൽ" ആണുങ്ങൾ ഒന്നിച്ച് അവിടത്തെ 'കുശലം' അന്വേഷിക്കാൻ പോകാറുണ്ടെന്നും മനസ്സിലാക്കിയാൽ മതി. രാമച്ചാരുടെ മകളുടെ മാലയിടീലിന് കൊടുത്ത വസ്ത്രത്തിൽ ചുവന്ന കരയുണ്ടായിരുന്നതും, കിട്ടുപിള്ളയുടെ മകന്റെ സൗന്ദര്യവും മാതുമാപ്പിളയുടെ കച്ചവടാഭിവൃദ്ധിയുടെ കാരണവും, ഒന്നരമൈൽ അകലെയുള്ള പള്ളിക്കൂടത്തിലെ അദ്ധ്യാപകന്മാരുടെ ശമ്പളക്രമവും എന്നു വേണ്ടാ ഈശ്വരനൊഴിച്ച് ബാക്കി എല്ലാം അവരുടെ പ്രസംഗവിഷയങ്ങളാണ്. പറഞ്ഞു പറഞ്ഞു അതിൽ ധ്വനിയുണ്ടെന്നും ഇതിൽ തെറിയുണ്ടെന്നും പറഞ്ഞു അകലുകയായി. ചെങ്ങാത്തം പിരിയും. ചീട്ടുകളി നിർത്തും. ഷാപ്പിൽ ഒന്നിച്ചു പോകാതാകും. പുരയിടങ്ങളെ വേർതിരിക്കുന്ന വേലിക്ക് ഉയരത്തെഴുന്നേല്പാരംഭിക്കും. വേലിപ്പുത്തൽ ഇറക്കിയിട്ടു വലിച്ചുപിഴും. അടിപിടിയായി. ലോകോപദ്രവികളായ രണ്ടു മദിരാസക്തന്മാർ ലാക്കപ്പിലാകും. പോലീസിന് കീർത്തിയും സമ്പൽസമൃദ്ധിയുമുണ്ടാകും. രണ്ടുപേരിൽ ഒന്നു നായരും ഒന്ന് ക്രിസ്ത്യാനിയും ആയാൽ ഉണ്ടാകുന്ന ബഹളം പറയേണ്ടാ. അതു പിന്നെ രാഷ്ട്രീയമായും നിയമസഭാമെംബറന്മാർ ഒപ്പിട്ടു അച്ചടിച്ച ഒരു പ്രസ്താവനയുണ്ടാകും. മഹാത്മജിയുടെ അടുക്കൽ ഡെപ്യൂട്ടേഷൻ പോകും. പത്രങ്ങളിൽ ലീഡരും സബ് ലീഡറുമിറങ്ങും. രണ്ടുപേരും സുപ്രസിദ്ധന്മാരായിത്തീരുകയും ചെയ്യുന്നു.

വാസ്തവമാലോചിച്ചാൽ ഇവരുടെ ഈ നശിച്ച അയൽപക്കക്കാരുടെ-അക്രമങ്ങൾക്കു നിവാരണമാർഗ്ഗം കണ്ടു് പിടിക്കുന്നതിനാണ് ഇന്നുള്ള പരിഷ്കാരങ്ങളും, ഭരണഘടനകളും ഉണ്ടായിട്ടുള്ളതു്. ഇവരെ മട്ടിനിരുത്തുന്നതിനുള്ള രീതികൾ വിശദീകരിച്ചിട്ടുള്ള ഗ്രന്ഥങ്ങളാണ് പീനൽകോഡും മററു നിയമസംഹിതകളും, മജിസ്ട്രേട്ട്, മുൻസിഫ്, പോലീസ് തുടങ്ങിയുള്ള ഉദ്യോഗസ്ഥന്മാർ, പലജാതിവക്കീലന്മാർ, ഇവരൊക്കെ ഉണ്ടായിരിക്കുന്നതു് എന്തിനാണ്? അയൽക്കാരെ നന്നാക്കാനാണ്.

എന്നാൽ ഇതുകൊണ്ടൊന്നും ഇവർ നന്നാകുന്ന ലക്ഷണമില്ല. മുൻപറഞ്ഞ ഉദ്യോഗസ്ഥന്മാരും, പട്ടാളങ്ങളും വക്കീലന്മാരും, വാദ്ധ്യാന്മാരും ഇവരെ നന്നാക്കുന്നതിൽ കൂടുതൽ ഇപ്പോൾ ശ്രദ്ധിക്കുന്നുണ്ട്. എന്നിട്ടെന്താണ്? ഫലം തഥൈവ!

---

## വഞ്ചീശമംഗളം.

—നതോന്നത.—

(വിദ്വാൻ, പുഴങ്കര നാരായണമേനോൻ)

ശ്രീലാസ്യത്താലുദഞ്ചദ്രോമാഞ്ചമാർക്കമിയലുന്ന
ശ്രീലദിഗംഗനമാർ പ്രസന്നരാകുന്നു.
കാറകന്നു നഭോവീഥി തെളിഞ്ഞുവിളങ്ങീടുന്നു
ശാരദപൂർണ്ണതിങ്കൾ വെള്ളിക്കതിർ തൂകുന്നു.
പ്രകൃത്യധീശിത്രി യോമൽപ്പച്ച വില്ലീസ്സണിഞ്ഞ
ലകൃത്രിമാഭയോടെങ്ങു മുല്ലസിക്കുന്നു. (മ്പി–
(തൻമണാളൻ തൻതിരുനാളനഘമാംഹർഷോദപൂർവ്വം
തമ്പിമാർ കൊണ്ടാടീടുകതന്നെയാം ഞായം.)
പുരുപുണ്യവിശേഷത്താലുരുതരഗ്ഗുണമാളും
തിരുചിത്രാവനീശൻ തൻതിരുനാളല്ലോ!
ബാഹുജശൌര്യവും ശ്രീ മദജാതശത്രുവിൻധർമ്മ–
ശേമുഷിയും കാർത്തവീര്യപ്രതാപവായ്പും!
വാരിധിതൻ പ്രശാന്തഗാംഭീര്യവും ഭൂധരന്റെ
സ്ഥൈര്യവും മേദിനിക്കെഴും ക്ഷമാഗ്ഗുണവും;
ചേതോഹരമാകും വണ്ണം ചേർന്നിണങ്ങും ചിത്രക്ഷ
വിനോദാരൻ ശ്രിതപാരിജാതമാകല്പം, (ജൻ
ഭാവുകങ്ങൾക്കവലംബം, ഭാവനാവിഹാരരംഗം;
ദ്യോവിലിന്ദുവെന്നപോൽ ഭുവാളണം ഭംഗ്യാ
അസീമഗ്ഗുണഗണത്താലതുലയശസ്സു ചാർത്തി–
യവനിയിൽ വിരാജിക്കും രാജപുംഗവൻ
നവനവാദർശങ്ങൾക്കാകരമായും പരിഷ്ക്കാര–
കലവികളാലഗ്രിമ പദവിയാർന്നും,
തിരുനാളിനിയുമേറെ തിരുത കൃതിയോടാടാൻ
തിരുപത്മനാഭസ്വാമി കടാക്ഷിക്കട്ടെ.

---

## "വെൽക വെൽക"

(ഏറവുമാന്നൂർ, M. S. കുമാരൻനായർ B. A. L. T.)

ഹിംസാമാത്രപ്രസക്തരണശിഖിധരണീ—
    മണ്ഡലം സംഹരിപ്പാ—
നുത്സാഹിച്ചാത്തുപൊങ്ങീ; ഭയഭരിതരായ്
    ലോകരാകെപ്പരുങ്ങീ;
കംസാരാതേ! ഭവാൻ ചിത്തിരനരവരനായ്
    ജാതനായ് കാത്തുവാഴ്കെ—
ക്കിംസാരം ബാഹ്യമാമീസ്ഥിതി? വിഗതഭയം
    വെൽകവേണാട്ടനീണാൾ!!

സാധിക്കും മട്ടുയുദ്ധോദ്യമസഹകരണം
    നൽകിയും, ക്ഷാമമേതും
ബാധിക്കാതിങ്ങുനാട്ടിൽ ദുരിതശമനമാ—
    ർഗ്ഗങ്ങളൊക്കെത്തുടൻനും,
ഭൂതിക്കും ശാന്തതയ്ക്കും സകലജനസുഖ—
    ത്തിനുമീവഞ്ചിഭൂവിൻ
ഖ്യാതിക്കും വേലചെയ്യും തിരുവടിസുചിരം
    വെൽക ചിത്രാവനീശൻ!!

# ചിത്രഗാഥ.

(മൂത്തൂർ രാഘവൻനായർ.)

നീണാൾവിളങ്ങണംനീണാൾവിളങ്ങണം,
വേണാടിൻ ചേണാന്ന പുണ്യപുഞ്ജം.
നാനാവിശിഷ്ടവികാരങ്ങൾ മൊട്ടിടും
നാകസൌന്ദര്യനവാവതാരം,
ശുഭ്രമാം കീർത്തിക്കതിരൊളികൊണ്ടു ദി
ഗ്വക്ത്രം മിനുക്കുന്ന ഭാഗ്യതാരം.
നീണാൾവിലസണംനീണാൾവിലസണം
വേണാടിൻ സൌഭാഗ്യകല്യകാലം.
ചിത്രതാരത്തിലവതാരം കൊണ്ടൊരു
ചിത്രതരോജ്ജ്വലശ്രീലമൂർത്തി.
വഞ്ചിഭൂദേവിക്കുവല്ലഭനായതോ
സഞ്ചിതപുണ്യത്തിൻ പക്വഫലം.



# ഓർഗനൈസർ.

ഏജൻറന്മാരെ നിയമിക്കുക, പരസ്യങ്ങൾ ശേഖരിക്കുക, വരിക്കാരെ ചേർക്കുക മുതലായവകൾക്കായി ഭാഷാപോഷിണിയുടെ ഓർഗനൈസറായി മി: ഇ. വി. രാമചന്ദ്രൻനായരെ (കോട്ടയം) നിയമിച്ചിരിക്കുന്നു. മി: നായർ പ്രചരണാർത്ഥം പുറപ്പെട്ടിരിക്കുന്നതിനാൽ വേണ്ട സഹായങ്ങൾ ചെയ്തുകൊടുക്കണമെന്നു താല്പര്യപ്പെടുന്നു.

മാനേജർ,
ഭാഷാപോഷിണി
പുളിക്കീഴ്—തിരുവല്ലാ.

# കല-സൗന്ദൎയ്യം-സത്യം.

## പത്രധൎമ്മത്തെപ്പററി ഒരമേരിക്കൻഗ്രന്ഥകാരൻ

(കുഞ്ചൻ തൈക്കാട്ടിൽ ബി. ഏ. ബി. എൽ)

സുപ്രസിദ്ധ അമ്മേരിക്കൻ ഗ്രന്ഥകാരനും പത്രപ്രവൎത്തകനും തത്വചിന്തകനുമായ പ്രഫസർ ഗ്രാൻറ മിൽനർ ഹൈഡ് എന്ന മഹാൻ എഴുതിയിട്ടുള്ള "പത്രപ്രവൎത്തനം" എന്ന ഗ്രന്ഥത്തിലെ ഒരു ഭാഗത്തു ഇങ്ങനെ പറയുന്നു:—

"കറയററ പരമാൎത്ഥമാണു് ഏററവും നല്ല വാൎത്ത. സത്യം പറയണം, സത്യം മുഴുവനും പറയണം, സത്യമല്ലാതെ യാതൊന്നും പറയരുതു്—അതാണു് ലേഖകൻെറയും പത്രത്തിൻെറയും ധൎമ്മം. വ്യക്തമായും രസകരമായും ഉല്ലേഖം ചെയ്യപ്പെട്ട യാഥാൎത്ഥ്യത്തോടു കിടപിടിക്കുവാൻ യാതൊരു കെട്ടുകഥയ്ക്കും സാദ്ധ്യമല്ല. പരമാൎത്ഥത്തെ വളച്ചുകെട്ടിയാൽ പിന്നെ അതിനെ പരമാൎത്ഥമായി ഗണിക്കുവാൻ നിവൃത്തിയില്ല. അതു കളവാണു്. ഒരു ലേഖനത്തിൽ കടന്നുകൂടുന്ന ഓരോ തെററുകളും അവാസ്തവ പ്രസ്താവനകളും ആരുടെയെങ്കിലും ആത്മാഭിമാനത്തെ ക്ഷതപ്പെടുത്തിയേക്കാമെന്നു് ഓൎമ്മവേണം. പൊതുജനാഭിപ്രായം രൂപീകരിക്കുന്നതിൽ പത്രങ്ങൾക്കുള്ള സ്ഥാനം വിസ്മരിക്കരുതു്. നിങ്ങളുടെ ലേഖനം വെറും കിംവദന്തികളെയൊ സങ്കല്പകഥകളെയോ മാത്രം ആസ്പദമാക്കിയുള്ളവയാണെങ്കിൽ അവയെ അപ്രകാരം തന്നെ മുദ്രചെയ്യുക. അവയെ യാഥാൎത്ഥ്യങ്ങളായി പൊതുജനസമക്ഷം പ്രദൎശിപ്പിക്കുവാൻ ശ്രമിക്കുന്നതു് വ്യൎത്ഥവും അപകടകരവുമാണു്. സൎവ്വദാ നിഷ്പക്ഷത പരിപാലിക്കുക."

പത്ര പ്രവൎത്തനത്തെ വെറും വ്യാവസായികവശത്തുകൂടി മാത്രമെ നമ്മുടെ പ്രവൎത്തകന്മാരിൽ ഭൂരിഭാഗവും വീക്ഷിക്കുന്നുള്ളു. പൊതുജനങ്ങളുടെ സാമൂഹ്യവും സംസ്ക്കാരപരവുമായ അഭിവൃദ്ധിക്കു് നാട്ടിലെ പത്രങ്ങൾ എത്രമാത്രം ബാദ്ധ്യസ്ഥരാണു് എന്നുള്ളതു് പല പത്രപ്രവൎത്തകന്മാരും വിസ്മരിച്ചിരിക്കുന്നതായി തോന്നുന്നു. വൎത്തമാനപ്പത്രം പൊതുജനജിഹ്വയും, അതേസമയംതന്നെ പൊതുജനോപദേഷ്ടാവുമാണെന്നുള്ള ബോധം തൽ പ്രവൎത്തകന്മാൎക്കുണ്ടെങ്കിൽ അവർ പ്രഫസർ ഹൈഡിൻെറ നിൎദ്ദേശത്തെ അക്ഷരംപ്രതി അനുഷ്ഠിക്കതന്നെ ചെയ്യും.

യാഥാൎത്ഥ്യമേ ശാശ്വതമായ രസം പ്രദാനം ചെയ്കയുള്ളു എന്നു് എല്ലാ തത്വചിന്തകന്മാരും ഘോഷിക്കുന്നു. അസത്യം തൽക്കാലത്തേക്കു് ഒരു ലേഖനത്തേയോ വാൎത്തയേയോ രസാവഹമായി തീൎത്തേക്കാമെങ്കിലും, അതു് സ്ഥായിയായ ആനന്ദം മനുഷ്യമനസ്സിനു് നല്കുന്നില്ല. യഥാൎത്ഥം ശേഷിക്കും, സങ്കല്പം പുകപോലെ മാഞ്ഞുപോകും. പിൽക്കാലത്തു് അതു് ഓൎമ്മയിൽ വരുന്നതുതന്നെ പ്രയാസം. കല, സൗന്ദൎയ്യമാണു്. സൗന്ദൎയ്യം സത്യവുമാണു്. സത്യത്തിനോടു കളവു ചേൎന്നാൽ അതിനു സൗന്ദൎയ്യമില്ല. അതു കലയുമല്ല. അതുകൊണ്ടു് കലാലഹരിയിൽ സത്യത്തിനോടു "മായം" ചേൎക്കുകയോ സത്യത്തെ ഗോപനം ചെയ്യുകയോ ചെയ്താൽ അതു് തനികലയായി പരിണമിക്കുന്നതല്ല.

---

ചെറുകഥ.

# വാശി.

(പി. കേശവദേവ്)

വഴിയിൽ കിടന്ന പേനാക്കത്തിയാണിതു്—ഭംഗിയുള്ള ഒരു ചെറിയ പേനാക്കത്തി. ഭാസ്കരനാണു് അതാദ്യം കണ്ടതു്. അവൻ ഓടി അടുത്തു, അതെടുക്കുവാൻ. പുറകിൽ ഓടിവന്ന വാസു, ഭാസ്കരനെ പുറകോട്ടു പിടിച്ചൊരു വലി; മുന്നോട്ടൊരു കുതിപ്പു്. പേനാക്കത്തി അവൻെറ കയ്യിലായി.

ഭാസ്ക്കരൻ, കയ്യിലിരുന്ന പുസ്തകം താഴെ എറിഞ്ഞു്, കയ്യും ചുരുട്ടിക്കൊണ്ടു് വാസുവിൻെറ നേരെ ചെറുത്തു. വാസു കൂസിയില്ല—"എന്നെ തൊട്ടുപോയാൽ!........."

ഭാസ്ക്കരൻെറ ചുരുട്ടിയ കയ്യു് അങ്ങിനെയങ്ങു നിന്നുപോയി. വാസു പുസ്തകം കക്ഷത്തിൽവച്ചു്, പേനാക്കത്തി ചുരുട്ടിപ്പിടിച്ചുകൊണ്ടു്, രാജ്യം പിടിച്ചെച്ചു വരുന്ന സേനാനായകനെപ്പോലെ ശിരസ്സുയർത്തി സ്കൂളിലേക്കു നടകൊണ്ടു. ആഞ്ചാറടി നടന്നിട്ടു് അവൻ തിരിഞ്ഞുനോക്കുകപോലും ചെയ്യാതെ അലക്ഷ്യഭാവത്തിൽ ഭാസ്ക്കരനോടു പറഞ്ഞു—"മണി അടിക്കാറായി. വേണങ്കിവാ."

കോപവും നാണവും!—ഭാസ്ക്കരൻ ചുററുമൊന്നു നോക്കി. ആരും അതൊന്നും കണ്ടില്ല. അവൻ പുസ്തകം വാരിയെടുത്തുകൊണ്ടു് സ്കൂളിലേക്കു നടന്നു. മുൻപിൽ പോകുന്ന വാസുവിനോടു് അവൻ വിളിച്ചുപറഞ്ഞു—"ആ പേനാക്കത്തി നിൻെറ കയ്യീന്നു് ഞാനെടുക്കുമെടാ."

വാസു തിരിഞ്ഞുനിന്നു് ഹാസ്യസൂചകമായി ചിരിച്ചു—"അന്നു് നിൻെറ മുമ്പി ഞാനൊരു പെണ്ണായിവരുമെടാ."

"ആട്ടെ. നോക്കിക്കോ."

"നോക്കാനൊന്നുമില്ലെടാ. എൻെറടുക്കെ നിൻെറ സൂത്രമൊന്നും പററത്തില്ല."

ഇരുവരും പിന്നെ ഒന്നും മിണ്ടാതെ സ്കൂളിലേക്കു നടന്നു. ക്ലാസ്സിൽ, ഭാസ്ക്കരനും വാസുവും അകലെ അകലെ ആണു് ഇരിക്കുക പതിവു്. അന്നു് ഭാസ്ക്കരൻ വാസുവിൻെറ അരികിൽ വന്നിരുന്നു.

"എന്താ, പേനാക്കത്തി എടുക്കാനാണോ, എൻെറടുത്തു വന്നിരിക്കുന്നെ?"—വാസു ഹാസ്യപൂർവ്വം ചോദിച്ചു.

"ചൊണയൊണ്ടങ്കി, അതൊന്നു താഴെ വൈ"—ഭാസ്ക്കരൻ വീറോടുകൂടിപറഞ്ഞു.

"ചൊണയൊണ്ടങ്കി, എൻെറ കയ്യീന്നു മേടിക്കു്."

"നോക്കിക്കോ, മേടിക്കുന്നതു്."

"പേടിപ്പിക്കാതെടാ ഉവ്വേ!"

മണിയടിച്ചു. അദ്ധ്യാപകൻ ക്ലാസ്സിൽ വന്നു.

* * * * *

അടുത്തദിവസം വാസു സ്കൂളിൽവന്നപ്പോൾ പേനാക്കത്തി കൊണ്ടുവന്നില്ല. ഭാസ്ക്കരൻ വാസുവിൻെറ കയ്യിലും എളിയിലും നോക്കി. "എന്നെ പേടിച്ചല്ല്യോടാ, പേനാക്കത്തി കൊണ്ടുവരാഞ്ഞതു്?"

വാസു ഹാസ്യഭാവത്തിൽ വിപരീതാർത്ഥദ്യോതകമായി പറഞ്ഞു—"ഉം. പേടിയാ!"

"എന്നാപ്പിന്നെ ഇന്നുകൊണ്ടുവരാഞ്ഞതെന്താ?"

"എനിക്കു മനസ്സില്ലാഞ്ഞിട്ടു്."

"അതാ, പേടിയാന്നു പറഞ്ഞതു്"

"എന്നാ, ഞാൻ നാളെ കൊണ്ടുവരും."

"എന്നാ, ഞാനതു തട്ടിപ്പറിക്കും."

"എന്നാ, നീയൊരു ചൊണയൊള്ളച്ചൻെറ മോനാന്നു പറയാം."

"എൻെറച്ചനു പറഞ്ഞാലൊണ്ടല്ലൊ"—ഭാസ്ക്കരനു കോപംകൊണ്ടു.

"നീ എന്നെടുക്കുമെടാ"—വാസുവും കോപിയായി.

ഇരുവരും നേർക്കുനേരെ അടുത്തു. ക്ലാസ്സിലെ കുട്ടികളെല്ലാം ചുററും കൂടി, ഇരുവരേയും പിടിച്ചുമാററി. അന്നു് അങ്ങിനെ കഴിഞ്ഞു.

അടുത്തദിവസം വാസു പേനാക്കത്തിയുംകൊണ്ടാണു് സ്ക്കൂളിൽ വന്നതു്. അവൻ പേനാക്കത്തി ഭാസ്ക്കരനെ കാണിച്ചുകൊണ്ടു പറഞ്ഞു—"മേടിക്കാമോ?"

ഭാസ്ക്കരൻ ഓടിച്ചെന്നു് വാസുവിൻെറ കൈയ്യു പിടികൂടി. വാസു ആഞ്ഞൊന്നു കുതറി. ഭാസ്ക്കരൻ പിടിവിട്ടില്ല. ഇരുവരും പിടിത്തംകൂടി. കുട്ടികൾ ചുററുംകൂടിനിന്നു കൂക്കുവിളിച്ചു.

"മറിച്ചിടെടാ ഭാസ്ക്കരാ"—"മുട്ടുവച്ചു് ഒരിടികൊടെടാവാസു"—അങ്ങിനെ കുട്ടികൾ അവരെ പ്രോത്സാഹിപ്പിച്ചു.

മണിയടിച്ചു. പെട്ടെന്നു് ഒരു അമ്പരപ്പ്. എല്ലാവരും, അവരവരുടെ സ്ഥാനങ്ങളിലേക്കു് ഓടിപ്പോയി.

അന്നത്തെ സമരം 'സമജോഡി' യിൽ പിരിഞ്ഞു.

പിന്നെ കുറെ ദിവസത്തേക്കു് ഭാസ്കരൻ പേനാക്കത്തിയുടെ കാര്യമൊന്നും മിണ്ടിയില്ല. വാസുവിനോടു് ഒരു വിരോധവും പ്രദശിപ്പിച്ചിരുന്നുമില്ല. മാത്രമല്ല, അവൻ മുൻപിലത്തെപ്പോലെ വാസുവിനോടു് സ്നേഹഭാവത്തിൽ പെരുമാറുകയും ചെയ്തു.

ഒരു ദിവസം വാസുവിനു് എഴുതാൻ പെൻസിൽ ഇല്ലാതെയായി. അടുത്തിരുന്ന കുട്ടികളോടെല്ലാം ചോദിച്ചിട്ടു് അവനു് ഒരു പെൻസിൽ കിട്ടിയില്ല. വാസു അങ്ങിനെ വിഷമിച്ചിരിക്കുമ്പോൾ ഭാസ്ക്കരൻ ഒരു മുറിപ്പെൻസിൽ അവൻെറ കയ്യിൽ വച്ചുകൊടുത്തു. വാസുവിനു സന്തോഷമായി.

ഉച്ചയായപ്പോൾ ഭാസ്ക്കരൻ ധിറുതിയിൽ വാസുവിൻെറ അടുത്തു വന്നിട്ടു പറഞ്ഞു—"വാസൂ, ഈ പെൻസിലൊന്നു വെട്ടിത്താ.........അല്ലെങ്കി വേണ്ടാ, ഞാൻ വെട്ടിക്കോളാം. പേനാക്കത്തി ഇങ്ങുതാ."

വാസു എളിയിൽ നിന്നു പേനാക്കത്തി എടുത്തുകൊടുത്തു.

"ഇനി നീയിതൊന്നുമേടിക്കാമോ?" —പേനാക്കത്തി കയ്യിൽ ബലമായി ചുരുട്ടിപ്പിടിച്ചുകൊണ്ടു് ഭാസ്ക്കരൻ ഓടാൻ ഭാവിച്ചു. വാസു അവൻെറ കൈക്കു പിടികൂടി. ഉഗ്രമായ ഒരു സമരമാണു് പിന്നെ അവിടെ നടന്നതു്. ഇരുവരും നിലത്തു വീണുകിടന്നു് പിടിയായി. സഹപാഠികളിൽ പലരും ആദ്യം അവരെ പ്രോത്സാഹിപ്പിച്ചുവെങ്കിലും, സമരം മുറുകിയപ്പോൾ പിടിച്ചു മാററാനുള്ള ശ്രമമായി. അതൊന്നും ഫലിച്ചില്ല. വാസു ഉഗ്രമായി എതിത്തു. ഭാസ്കരൻ വീറോടുകൂടി പൊരുതി.

ഒടുവിൽ വാസുതന്നെ ജയിച്ചു. പേനാക്കത്തി അവൻെറ കയ്യിലായി. "ഹും! എൻെറടുക്കലാന്നോടാ, നിൻെറ സൂത്രോം കൊണ്ടു വരുന്നതു്"—അങ്ങിനെ വിജയകാഹളം മുഴക്കിക്കൊണ്ടു് വാസു അവൻെറ സ്ഥാനത്തു പോയി ഇരുന്നു.

"ഇനിയും കിട്ടുമെടാ എൻെറ കയ്യില്. നോക്കിക്കോ!"—അങ്ങിനെ മറെറാരു സമരത്തിനുള്ള നോട്ടീസ് കൊടുത്തിട്ടു് ഭാസ്കരനും അവൻെറ സ്ഥാനത്തു പോയി ഇരുന്നു.

* * * * *

പിന്നെയും ദിവസങ്ങൾ ചിലതു കഴിഞ്ഞു. കർക്കിടകമാസമായി. മുഴുത്ത പട്ടിണിയും തുടങ്ങി. വാസുവിൻെറ വീട്ടിൽ തീപ്പുക കണ്ടിട്ടു് ദിവസങ്ങൾ മൂന്നായി. അവനു് ഉററവരായി അവൻെറ അമ്മയും മൂത്ത പെങ്ങളും മാത്രമേ ഉള്ളു. തഴകൊണ്ടു പായുണ്ടാക്കി വിററിട്ടാണു് ആ കുടുംബം കഴിഞ്ഞിരുന്നതു്. കർക്കിടകമാസത്തിൽ അതിനും വിലയില്ലാതായി. കടം കിട്ടാവുന്നിടത്തെല്ലാം വാങ്ങിക്കഴിഞ്ഞു. പിന്നെ മൂന്നു ദിവസമായി പട്ടിണി. വാസു സ്ക്കൂളിൽ പോകാറില്ല.

അങ്ങിനെയിരുന്നപ്പോൾ വാസുവി

ന്റെ അമ്മക്കു് ഒരു ബുദ്ധി തോന്നി. അയൽവീട്ടിലെ മരച്ചീനി തഴച്ചു വളൎന്നു നിൽക്കുന്നു. അവർ അവിടെ ചെന്നു് കുറെ ഇല പറിച്ചുകൊണ്ടു വന്നു. ആ വീട്ടുകാരോടു് ഒരു പിടി ഉപ്പും മൂന്നുനാലു മുളകും കൂടി കൊണ്ടുവന്നു. ചീനിയില ചെറുതായി അരിഞ്ഞു് അടുപ്പത്തു വച്ചു വേവിച്ചു. ഉപ്പും മുളകും ചേൎത്തു് ഇളക്കിവാങ്ങിവച്ചു. അമ്മയും, മകനും, മകളും—മൂന്നുപേരും വയറു നിറയെ തിന്നു. കുറെ പച്ചവെള്ളവും കുടിച്ചു.

വാസുവിന്റെ വയററിൽ ഒരു പൊട്ടലും ഒരു ചീറലും. അവൻ കൂട്ടാക്കിയില്ല. അവൻ അമ്മയോടു പറഞ്ഞു—"അമ്മേ, ഇനീം ചീനിയെല പിച്ചിക്കൊണ്ടു വരണേ."

അത്താഴവും ഒരു ചീനിയില സദ്യയായിരുന്നു. അൎദ്ധരാത്രി കഴിഞ്ഞപ്പോൾ വാസു കിടന്ന കിടപ്പിൽ തന്നെ ഒന്നു ഛൎദ്ദിച്ചു.

"ചീനിയെല തിന്നിട്ടാ. സാരമില്ല."—വാസുവിന്റെ അമ്മയും പെങ്ങളും അങ്ങിനെ സമാധാനിച്ചു.

കുറെ കഴിഞ്ഞപ്പോൾ വാസു പിന്നേയും ഛൎദ്ദിച്ചു. ഇളക്കവും തുടങ്ങി. നേരം വെളുത്തപ്പോഴേക്കു് വാസു വാടിത്തളൎന്നു കിടപ്പായി. ഇടയ്ക്കിടെ അവൻ ഓക്കാനിക്കാൻ പിടച്ചെഴുന്നേൽക്കും. ഉച്ചത്തിൽ ഓക്കാനിക്കും. ഒന്നും പോവുകയുമില്ല.

അമ്മയ്ക്കും മകൾക്കും പരിഭ്രമം വൎദ്ധിച്ചു. "ഇനി എന്തു ചെയ്യുമെടീ"—അമ്മ വ്യസനത്തോടുകൂടി ചോദിച്ചു.

മകൾ വഴി പറഞ്ഞുകൊടുത്തു—"ആ കണിയാരുടെ അടുത്തു ചെന്നാ ഗുളിക തരും അമ്മേ. ഓടിപ്പോഴേച്ചുവാ."

അമ്മ ഗുളികവാങ്ങാൻ ഓടി. അൎദ്ധപ്രാണനായ വാസുവിനെ ഇറയത്തുതന്നെ കിടത്തിയിരിക്കുകയാണു്.

ഒരു മണിക്കൂർ കഴിഞ്ഞപ്പോൾ ഗുളിക വാങ്ങാൻ പോയ അമ്മ തിരിച്ചുവന്നു. "ഇനി ഇത്തിരി ചുക്കും ജീരകോം മേടിക്കാനെന്താ വഴി? ഗുളിക കൊടുത്താപ്പിന്നെ കഞ്ഞീം കൊടുക്കണം."

മകൾ അതിനുത്തരമൊന്നും പറഞ്ഞില്ല.

"വാസു ഇന്നും സ്കൂളിൽ വരുന്നില്ലേ?"—പടിക്കൽനിന്നുകൊണ്ടു് ഭാസ്കരൻ വിളിച്ചു ചോദിക്കുകയാണു്.

വാസു കണ്ണുതുറന്നു് ഒന്നു നോക്കി. വീണ്ടും കണ്ണടച്ചു. അമ്മ വിളിച്ചു പറഞ്ഞു—"അവനിന്നും വരത്തില്ലമോനേ. വാദ്ധ്യാരോടു പറയണേ, അവന്റെ പേരു വെട്ടല്ലേന്നു്."

"ഉം. പറഞ്ഞേക്കാം."—അവൻ പോകാൻ ഭാവിച്ചു. വീണ്ടും തിരിഞ്ഞുനിന്നു് അവൻ വാസുവിന്റെ അമ്മയെ കൈകാട്ടി വിളിച്ചു. അമ്മ എഴുന്നേററു പടിയ്ക്കൽ ചെന്നു. അവർ തമ്മിൽ എന്തോ സംസാരിച്ചു. ഭാസ്കരൻ വാസുവിന്റെ അമ്മയുടെ കയ്യിൽ എന്തോ കൊടുത്തു.

വാസു വീണ്ടും കണ്ണുതുറന്നു പടിക്കലേക്കു നോക്കി.

അമ്മ ധൃതിയിൽ തിരിച്ചുവന്നു് വീട്ടിനുള്ളിൽ കയറി. അല്പം കഴിഞ്ഞു് പുറത്തിറങ്ങി പടിക്കലേക്കു നടന്നു.

വാസുവിനു് എന്തോ ഒരു സംശയം. അവൻ തലപൊക്കി, പിടച്ചെഴുന്നേററു—"അമ്മേ, എന്താ എടുത്തോണ്ടു പോകുന്നെ?"

"ഒന്നുമില്ല മോനേ. അമ്മ ചുക്കും ജീരകോം മേടിച്ചോണ്ടു വരട്ടെ, മോനു ഗുളിക കുടിക്കാൻ."—അങ്ങിനെ പറഞ്ഞുകൊണ്ടു് അവർ പടിക്കലേക്കു പോയി.

വാസു സൂക്ഷിച്ചുനോക്കിക്കൊണ്ടിരുന്നു. അമ്മ, ഭാസ്കരന്റെ കൈയിൽ എന്തോ കൊടുത്തു. അവൻ അതു് വാസു കാണത്തക്ക വിധം ഉയൎത്തിപ്പിടിച്ചു.

"അയ്യോ! എന്റെ പേനാക്കത്തി"—വാസു മറിഞ്ഞു വീണു. ഭാസ്കരൻ ഓടിപ്പോവുകയും ചെയ്തു.

"നോക്കിക്കോളണേടീ. ഞാൻ പീടികേപ്പോയേച്ചു വരട്ടെ."—അമ്മയും പടി കടന്നുപോയി.

*   *   *   *   *

കഷായം തയാറായി. ഒരു ചെറിയ ചട്ടിയിൽ കുറച്ചു കഷായമെടുത്തു കൊണ്ടു് അമ്മ വാസുവിന്റെ അടുത്തു വന്നിരുന്നു. മുണ്ടിന്റെ തുമ്പിൽ കെട്ടിയിരുന്ന ഒരു ഗുളിക അഴിച്ചെടുത്തു് അതിൽ പകുതി കഷായത്തിൽ അരച്ചു ചേൎത്തു. "മോനേ"—അവർ വാത്സല്യപൂൎവ്വം വിളിച്ചു. വാസു കണ്ണു തുറന്നില്ല.

"മോനേ,...മോനേ..." അവർ മെല്ലെ കുലുക്കി വിളിച്ചു.

വാസു കണ്ണുതുറന്നു. അവന്റെ ചൈതന്യരഹിതമായ മുഖം ഉഗ്രമായി—"എന്റെ പേനാക്കത്തി എവിടെ?"—

"മോനൊരു നല്ല പേനാക്കത്തി അമ്മ മേടിച്ചു തരാം. ഇപ്പോഴീ ഗുളിക കുടിക്ക്."—അവർ ചട്ടി എടുത്തു നീട്ടി.

"വേണ്ട. ഞാനതു കുടിക്കത്തില്ല." അവന്റെ നാവു കുഴഞ്ഞു. അവൻ വായ് ബലമായി പൂട്ടി. കണ്ണടച്ചു.

"മോനേ, അതൊരു ചീത്ത പിച്ചാത്തിയല്ല്യോ. അതു പോട്ടെ. മോനു വേറൊന്നു മേടിച്ചു തരാം."

വാസു ഒന്നും മിണ്ടിയില്ല. "എന്റെ മോൻ ഇതു കുടിക്ക്"—അമ്മ കെഞ്ചിപ്പറഞ്ഞു.

വാസു മിണ്ടിയില്ല. കണ്ണുതുറന്നില്ല. വാ പൊളിച്ചില്ല.

"അമ്മയെന്തിനാ, അവന്റെ പിച്ചാത്തി എടുത്തുകൊടുത്തതു്"—മകൾ അമ്മയെ ശാസിച്ചു.

പിന്നെ, മരുന്നും അരീം മേടിക്കണ്ടായോടീ? ദൈവം കൊണ്ടുതന്നപോലെയാ ആ കൊച്ചനപ്പം വന്നതു്."

"എന്നാലിപ്പം ഈ ഗുളിക അമ്മ തന്നങ്ങു കുടിച്ചോ."

"മോനേ.........മോനേ"......അമ്മ വീണ്ടും മകനെ കുലുക്കി വിളിച്ചു. ഇല്ല—അവൻ കണ്ണു തുറന്നില്ല; വാ പൊളിച്ചില്ല.

കഞ്ഞിയും തയാറായി. വാസു ഗുളിക കുടിച്ചിട്ടു വേണം കഞ്ഞി കൊടുക്കാൻ. അമ്മ മകളോടു പറഞ്ഞു—"എടീ, കഞ്ഞി ആറാതെ അടുപ്പത്തു തന്നെ കെടക്കട്ടെ,"

കഷായവും കഞ്ഞിയും വച്ചുകൊണ്ടു് അമ്മയും മകളും രോഗിയുടെ അടുക്കൽ തന്നെ ഇരിക്കുകയാണു്. നേരം ഉച്ചതിരിഞ്ഞു. വാസുവിന്റെ രോഗലക്ഷണങ്ങൾ വ്യത്യാസപ്പെട്ടു തുടങ്ങി. സംഭ്രമം. ഇരിക്കാനും കെടക്കാനും അവനു വയ്യ. ഞെളിഞ്ഞും പിരിഞ്ഞും ഗോഷ്ടികൾ കാട്ടി എന്നിട്ടും വായ് ബലമായി അടച്ചു പിടിച്ചിരിക്കുന്നു.

"മേനേ,......എന്റെ പൊന്നുമോനേ ഈ ഗുളിക കുടിക്ക്. മോന്റെ ദീനം പൊറുക്കട്ടെ. മോനു് രണ്ടു പിച്ചാത്തി അമ്മ മേടിച്ചു തരാം."—അമ്മ അതീവദയനീയമായി അപേക്ഷിച്ചു.

ഇല്ല—അവൻ വായ് തുറന്നില്ല.

"അയ്യോ! ഇതറിഞ്ഞെങ്കി, ഞാനാ പിച്ചാത്തി കൊടുക്കത്തില്ലായിരുന്നേ"—അമ്മ നിലവിളിക്കാൻ തുടങ്ങി. മകളും അടുത്തിരുന്നു കരഞ്ഞു.

മണി അഞ്ചാകാറായി. മകൾ പറഞ്ഞു—"അമ്മേ, അമ്മ ചെന്നു ചോദിച്ചാ, പാക്കരൻ പിച്ചാത്തിയിങ്ങു തരും. അവനു ചക്രം പിന്നെ കൊടുക്കാം."

"എന്നാ ഞാനൊന്നു പോയേച്ചുവരട്ടെ."—അവർ എഴുന്നേറ്റു പടികടന്നു് ഓടിപ്പോയി.

വാസു ഉരുളാൻ തുടങ്ങി. അവന്റെ സഹോദരിക്കു് അതു കണ്ടിരിക്കുവാൻ ശക്തിയില്ലാതെയായി. അവൾ ഹൃദയം പൊട്ടുമാറു് അപേക്ഷിച്ചു—"വാസൂ, കുഞ്ഞേ, ഈ ഗുളിക കുടിക്ക്. അമ്മ പിച്ചാത്തി ഇപ്പക്കൊണ്ടുവരും."

ആ അപേക്ഷയും വിഫലമായി. അവന്റെ സംഭ്രമവും ഉരുളലും കാണുവാൻ അവൾക്കു് തെല്ലും ശക്തിയില്ലാതായി തീർന്നു. അവൾ കാൽമുട്ടുകൾക്കിടയിൽ തലവച്ചു്, കണ്ണടച്ചു്, അങ്ങിനെ ഇരുന്നു.

പെട്ടെന്നു് വാസുവിന്റെ ഉരുളൽ നിന്നു. അവൻ നിശ്ചലനായി മലർന്നു കിടന്നു. കണ്ണുകൾ തുറന്നു. മിഴികൾ വട്ടം കറങ്ങി. പിന്നെ അതു നിശ്ചലമായി. നാസിക വിടർന്നു ഒരു വിറയൽ! ......പിന്നെ അവൻ അനങ്ങിയില്ല.

"ഇന്നാ വാസൂ, നിന്റെ പേനാക്കത്തി. ഇനി മരുന്നു കുടിക്കാമോ"—അങ്ങിനെ ചോദിച്ചുകൊണ്ടു് ഭാസ്കരൻ പടികടന്നു് ഓടിവന്നു. പുറകേ വാസുവിന്റെ അമ്മയും.

ഭാസ്കരൻ വാസുവിന്റെ അരികിൽ വന്നുനിന്നു് പേനാക്കത്തി എടുത്തു നീട്ടിക്കാണിച്ചുകൊണ്ടു തുടർന്നു പറഞ്ഞു—"മരുന്നു കുടിച്ചാലേ, തരത്തൊള്ളു."

വാസുവിന്റെ പെങ്ങൾ സന്തോഷത്തോടെ ശിരസ്സുയർത്തി—"വാസൂ, കുഞ്ഞേ, പിച്ചാത്തി ഇതാ പാക്കരൻ കൊണ്ടുവന്നിരിക്കുന്നു."—അവൾ വാസുവിന്റെ കൈ പിടിച്ചുയർത്തി. അതു് നിർജ്ജീവമായി ഇരിക്കുന്നു. പെട്ടെന്നു് അവൾ അവന്റെ നെഞ്ചത്തു കൈ വച്ചുനോക്കി. ഇല്ല—അവളുടെ സംശയം തീർന്നില്ല. അവൾ അവന്റെ മൂക്കിനു നേരെ കൈ വച്ചുനോക്കി. "അയ്യോ! ചതിച്ചേ!!"—അവൾ നെഞ്ചത്തൊരിടിയും പിറകോട്ടു മറിയലും ഒന്നിച്ചു കഴിഞ്ഞു.

"ചതിച്ചോടീ!!—വാസുവിന്റെ അമ്മ മുറ്റത്തുനിന്നു് ഇറയത്തേക്കു ചാടി; അവരുടെ കാലുതെറ്റി അവർ മലർന്നടിച്ചു മുറ്റത്തു വീണു.

ഭാസ്കരൻ അല്പനേരം സ്തബ്ധനായി നിന്നുപോയി. പിന്നെ അവൻ വാസുവിന്റെ മുഖത്തുനോക്കി—"വാസൂ..."—അവന്റെ കണ്ഠം ഇടറി. "ഇതു ഞാൻ അറിഞ്ഞില്ല...അയ്യോ! വാസൂ..." അവൻ പൊട്ടിക്കരഞ്ഞു. അവൻ വാസുവിന്റെ അരികിൽ ഇരുന്നു. പേനാക്കത്തി, വാസുവിന്റെ മരവിച്ച കയ്യിൽ വച്ചു. "വാസൂ, മാപ്പ്...മാപ്പ്..."—അവൻ, അവന്റെ സഹപാഠിയുടെ മൃതദേഹത്തിന്റെ മാർവിടത്തിൽ മുഖം അമർത്തി. അവൻ വിങ്ങി വിങ്ങി കരഞ്ഞു.

—>o<—

Reg. No. T. 41. License No: 33. Dated 18th June 1926.
Bhasha Poshini, Tiruvalla.



Printed and Published by K. C. Itty at the Bhagyodayam Press, Tirukeezh—Tiruvalla.